# അഡ്വ. അലക്സ് ജോർജ്:
## ഓർമ്മകൾ, അനുഭവങ്ങൾ




**എഡിറ്റർ: ഡോ. പോൾ മണലിൽ**

---

കോട്ടയം ജില്ലാകോടതിയിലും കേരള ഹൈക്കോടതിയിലും അഭിഭാഷകനായിരുന്ന അഡ്വ. അലക്സ് ജോർജിനെക്കുറിച്ചുള്ള ഓർമ്മപുസ്തകം. സുഹൃത്തുക്കളും സഹപ്രവർത്തകരും തങ്ങളുടെ ജീവിതത്തിൽ പ്രകാശം പരത്തിയ ആ ജീവിതത്തെ അനുസ്മരിക്കുന്നു.

സംസ്ഥാന ഉപഭോക്തൃ പ്രസ്ഥാനത്തിന്റെ പ്രാരംഭകാല സംഘാടകനും സാഹിത്യ സാംസ്കാരിക മേഖലകളിലെ സജീവ സാന്നിദ്ധ്യവുമായിരുന്നു അലക്സ്. അദ്ദേഹത്തിന്റെ മുഖത്തെ പുഞ്ചിരി കലർന്ന പ്രസന്നതയും ശാന്തസ്വരത്തിലുള്ള സംഭാഷണവും ആ വ്യക്തിത്വത്തെ നന്നായി പ്രതിഫലിപ്പിച്ചു.

സമുന്നതമായ ഒരു ജീവിതദർശനം ഉണ്ടായിരുന്ന അലക്സ് നീതിയുടെയും ന്യായത്തിന്റെയും കാണാപ്പുറങ്ങൾ തേടുകയും നീതിനിഷ്ഠമായ ഒരു വ്യവസ്ഥിതി സ്വപ്നം കാണുകയും ചെയ്തു.

---

പ്രസാധകർ

**അലക്സ് ആൻഡ് സേവ്യർ**
ലോയേഴ്സ് കൺസൽട്ടന്റ്സ്-നോട്ടറി
കൈതയിൽ ബിൽഡിംഗ്
കലക്ട്രേറ്റ് പി.ഒ., കോട്ടയം-686002

# അഡ്വ. അലക്സ് ജോർജ്

## ഓർമ്മകൾ
## അനുഭവങ്ങൾ

(Malayalam)

---

**Adv. Alex George: Ormakal, Anubhavangal**
(Reminiscences)

Editor: **Dr Paul Manalil**

| | | |
|---|---|---|
| Published by | : | Alex & Xavier<br>Lawyers Consultants-Notary<br>Kaithayil Building, Collectorate P.O.<br>Kottayam-686002 |
| First Edition | : | June 29, 2023 |
| D.T.P & Printing | : | Sophia Print House, Kottayam<br>Mob: 70122 70083 |

**Rs. 100.00**

# അഡ്വ. അലക്സ് ജോർജ്
# ഓർമ്മകൾ, അനുഭവങ്ങൾ

എഡിറ്റർ

**ഡോ. പോൾ മണലിൽ**

പ്രസാധകർ

**അലക്സ് ആൻഡ് സേവ്യർ**

**ലോയേഴ്സ് കൺസൽട്ടന്റ്സ്–നോട്ടറി**

**കൈതയിൽ ബിൽഡിംഗ്**

**കലക്ട്രേറ്റ് പി.ഒ., കോട്ടയം–686002**

# ആമുഖം

അകാലത്തിൽ നമ്മെ വിട്ടുപിരിഞ്ഞ അഡ്വ. അലക്സ് ജോർജ് എരുത്തിക്കലിന്റെ ജീവിതവും ഓർമ്മയും ഭാസുരവും ദീപ്തവുമായ അനുഭവങ്ങളാണ് നമുക്കെല്ലാം സമ്മാനിച്ചിട്ടുള്ളത്. ദീർഘകാലം അഭിഭാഷകവൃത്തിയിൽ പ്രവർത്തിച്ച അലക്സ് ജോർജ് ആ മേഖലയിൽ മാത്രമല്ല വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ളത്. സാമൂഹിക, സാംസ്ക്കാരിക, ആദ്ധ്യാത്മിക മേഖലകളിലും അദ്ദേഹം പ്രതിബദ്ധതയോടെ പ്രവർത്തിച്ചിട്ടുണ്ട്. ഈ രംഗങ്ങളിലെല്ലാം ഒരു വലിയ സുഹൃദ്സംഘം അഡ്വ. അലക്സ് ജോർജിനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആകസ്മികമായ വേർപാടിൽ ദുഃഖിക്കുന്നവരാണ് ബന്ധുക്കളോടൊപ്പം ഈ സുഹൃദ്വലയവും.

അലക്സിന്റെ ഒന്നാം ചരമ വാർഷികം 2023 ജൂൺ 29-നു ആചരിക്കുമ്പോൾ ആ മനുഷ്യസ്നേഹിയെക്കുറിച്ചു പറയാനും പങ്കുവയ്ക്കാനും നമുക്കെല്ലാം ഒട്ടേറെ ഓർമ്മകളും അനുഭവങ്ങളും ഉണ്ട്. അത്തരം ഓർമ്മകളും അനുഭവങ്ങളും സമാഹരിക്കാൻ നടത്തിയ ഉദ്യമത്തിന്റെ ഫലമാണ് ഈ പുസ്തകം.

അഡ്വ. ടി. എം. സേവ്യർകുട്ടി, അഡ്വ. ജോർജ് ജോസഫ്, അഡ്വ. പി. എസ്. നവാസ്, അഡ്വ. ജോൺ സഖറിയാ, അഡ്വ. ജോർജ് സഖറിയാ എന്നിവർ ഈ സംരംഭത്തിനു മുന്നിട്ടിറങ്ങിയപ്പോൾ അവരുമായി സഹകരിച്ചു പ്രവർത്തിക്കാനും ഒട്ടേറെപ്പേർ തയ്യാറായി. *അഡ്വ. അലക്സ് ജോർജ്: ഓർമ്മകൾ, അനുഭവങ്ങൾ* എന്ന പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിനു ഇപ്രകാരം ഒട്ടേറെ മിത്രങ്ങളുടെ കൂട്ടായ പരിശ്രമമുണ്ട്.

അലക്സിനെ അടുത്തറിയുന്നവരും സ്നേഹിക്കുന്നവരും ധാരാളം പേരുണ്ട്. അവരുടെയെല്ലാം അനുഭവങ്ങൾ

സമാഹരിക്കാൻ കഴിഞ്ഞില്ലെങ്കിലും അലക്സിന്റെ ജീവിത ത്തിലേക്കൊരു ജാലകം തുറക്കാൻ ഈ പുസ്തകത്തിന്റെ പ്രകാശനത്തിലൂടെ കഴിയുമെന്നു പ്രതീക്ഷിക്കുന്നു.

ഈ പുസ്തകത്തിന്റെ സംശോധനം നടത്തിയ ഡോ. പോൾ മണലിൽ, അച്ചടി നിർവ്വഹിച്ച ജോയ്സ് തോട്ടയ്ക്കാട് എന്നിവർക്കും ലേഖനങ്ങൾ തന്നു സഹായിച്ച എഴുത്തു കാർക്കും നന്ദി.

**അലക്സ് ആൻഡ് സേവ്യർ**

ലോയേഴ്സ് കൺസൽട്ടന്റ്സ്-നോട്ടറി

കോട്ടയം

29-06-23

# ഉള്ളടക്കം



## അഡ്വ. അലക്സ് ജോർജ് എരുത്തിക്കൽ

കോട്ടയം ജില്ലാകോടതിയിലും കേരള ഹൈക്കോടതിയിലും അഭിഭാഷകനായിരുന്നു. സംസ്ഥാനത്ത് ഉപഭോക്തൃ പ്രസ്ഥാനത്തിന്റെ പ്രാരംഭകാല സംഘാടകനായിരുന്നു. സാഹിത്യ സാംസ്കാരിക മേഖലകളിലും സജീവമായിരുന്നു.

പാമ്പാടി എരുത്തിക്കൽ പരേതരായ ഇ. എ. ജോർജിന്റെയും അന്നമ്മയുടെയും മകനാണ്.

ഭാര്യ: ഡോ. മായാ കുറിയാക്കോസ് (കോട്ടയം ബസേലിയസ് കോളേജ് ഇംഗ്ലീഷ് വിഭാഗം മുൻ മേധാവി).

മക്കൾ: ആൻ തേജാ അലക്സ് (എൻജിനീയർ, ഇന്റൽ, യു.എസ്.എ.), ആൻ താനിയ അലക്സ് (അഡീഷണൽ മുൻസിഫ്, തൃശ്ശൂർ), ജോർജിയ തബിതാ അലക്സ് (റ്റേഫ് യൂണിവേഴ്സിറ്റി, ഓസ്ട്രേലിയ). മരുമക്കൾ: ഡോ.അലക്സ് മാത്യു (ഇന്റൽ, യു.എസ്.എ.), സുരാജ് ജോൺ (എൻജിനീയർ, ഇവൈ), കുക്കു തോമസ് (എൻജിനീയർ, ഓസ്ട്രേലിയ).

# 1

# എന്റെ അന്തഃരംഗത്തിലെ അഡ്വ. അലക്സ് ജോർജ്

## അഡ്വ. റ്റി. എം. സേവ്യർകുട്ടി

അതിരുകളില്ലാത്ത സ്നേഹം. അതിൽ അപരിമേയമായ ആനന്ദം. ആരാലും വെറുക്കപ്പെടാത്ത ഒരു വ്യക്തിത്വം. എല്ലാവരിൽ നിന്നും സ്നേഹ വും പരിഗണനയും ലാളിത്യവും ഏറ്റുവാങ്ങാൻ തക്ക പ്രഭാവമുള്ള ഒരു വ്യക്തിത്വം - അതാണ് അലക്സ് ജോർജ്ജ് എന്ന അഡ്വക്കേറ്റിനെ അന്യ രിൽ നിന്നും വ്യതിരിക്തനാക്കുന്നതും അങ്ങനെ കാണാൻ നമുക്കാകുന്നതും. നാട്ടിൽ പാമ്പാടിയിലെ സ്കൂളിലേയും കോട്ടയത്തെ കോളജിലേയും പഠ നത്തിനുശേഷം ഇൻഡോറിൽ പോയി ത്രൈവത്സര എം.എ. എൽ.എൽ.ബി. (Hons) കോഴ്സും P.G.D.M.L.E. എല്ലാം പാസായി അദ്ദേഹം എൻറോൾ ചെയ്ത് ബോംബെയിൽ അഭിഭാഷകവൃത്തി ആരംഭിച്ചു. പിന്നീട് കേരള ഹൈക്കോടതിയിൽ - കേരളാ ബാർ കൗൺസിൽ - എൻറോൾ ചെയ്ത് കോട്ടയം ബാർ അസോസിയേഷനിൽ 1979-ൽ അംഗമായി. കോട്ടയത്തെ പ്രശസ്തമായ ജോസഫ് & പൗലോസ് എന്ന ലോയേഴ്സ് ഫേമിൽ ചേർന്ന് പ്രാക്ടീസ് ആരംഭിച്ചു.

അഡ്വക്കേറ്റ് അലക്സ് ജോർജ്ജ് എന്നും തല ഉയർത്തിപ്പിടിച്ച് മാത്രം ജീവിച്ചിരുന്ന ഒരു വ്യക്തിപ്രഭാവമായിരുന്നു. ഒരിക്കലും ആരുടേയും മുമ്പിൽ തല കുനിച്ചിട്ടില്ലാത്ത അദ്ദേഹത്തിന് അതിന്റെ ആവശ്യം വന്നിട്ടില്ല. ആ രീതിയിലായിരുന്നു അദ്ദേഹത്തിന്റെ ജീവിതവും സ്വഭാവവും പെരുമാറ്റവും.

1980-ൽ അദ്ദേഹം ജോസഫ് & പൗലോസ് എന്ന ഫേമിൽ എത്തിപ്പെടു മ്പോൾ ഞാനും അവിടത്തെ ഒരു ജൂണിയർ ലോയർ ആയിരുന്നു. പൊതുവെ ഒരു സിവിൾ ലോയർ ആഫീസായി അറിയപ്പെട്ടിരുന്ന അവിടെ അലക്സ് ജോർജ്ജിന്റെ ആഗമനത്തോടെ ക്രിമിനൽ കേസുകളും വാഹനാപകട കേസുകളും ട്രേഡ് മാർക്ക് സംബന്ധിച്ച കേസുകളും ധാരാളമായി എത്തി പ്പെട്ടു തുടങ്ങി. മഹാരാഷ്ട്രയിൽ നിന്നും കോട്ടയത്തെ ഒരു ജ്വല്ലറിയിലേക്കു

കൊണ്ടുവന്ന സ്വർണ്ണം സഹപ്രവർത്തകനായ പിന്റുവിനെ ട്രെയിനിൽവച്ച് കൊലപ്പെടുത്തി മറ്റു രണ്ടു സുഹൃത്തുക്കൾ അപഹരിച്ചെടുത്ത കേസ് ഏറെ പ്രമാദമായിരുന്നു. അത് അദ്ദേഹത്തിന്റെ നിയമ യുദ്ധങ്ങളിലെ ഒരു നാഴിക ക്കല്ലായിരുന്നു. ക്രിമിനൽ നിയമങ്ങളും ചട്ടങ്ങളും നടപടിക്രമങ്ങളും ആഴ ത്തിൽ പഠിച്ച അലക്സിന് തുടർന്ന് ക്രിമിനൽ കേസുകൾ നടത്തുക ദുഷ്ക രമല്ലായിരുന്നു.

1990 കാലഘട്ടത്തിൽ നിറപറ എന്ന സ്ഥാപനത്തിന്റെ പേരിൽ നെല്ലു വാങ്ങി പ്രോസസ്സ് ചെയ്ത് അരിയാക്കി ബിസിനസ് നടത്തിവരവെ അതേ പേരിൽ മറ്റൊരു സ്ഥാപനം ആരംഭിച്ചപ്പോൾ ട്രേഡ്മാർക്സ് ആക്ട് പ്രകാരം കോട്ടയം ജില്ലാകോടതിയിൽ സിവിൾ അന്യായം ഫയൽ ചെയ്ത് അനു കൂല വിധി സമ്പാദിച്ചത് നിയമവ്യവസ്ഥകളിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഗാധ പാണ്ഡിത്യം വെളിവാക്കിയിരുന്നു. അദ്ദേഹം പലപ്പോഴും ആ വിജയം അതു സുഹൃത്തുക്കളുമായി പങ്കിടുകയും അയവിറക്കുകയും ചെയ്യുമായി രുന്നു. അതും അദ്ദേഹത്തിന്റെ അഭിഭാഷക ജീവിതത്തിലെ അനർഘ കാല മായിരുന്നു. അത് തലപ്പാവിലെ മിന്നുന്ന രത്നങ്ങളായി പരിണമിച്ചു.

അദ്ദേഹത്തിന്റെ പിതാവ് ഇ. എ. ജോർജ്ജ്, ഇന്ത്യൻ കോഫീ ബോർ ഡിലെ സീനിയർ ആഫീസറും അമ്മ ഒരു സ്കൂൾ അദ്ധ്യാപികയുമായിരു ന്നെങ്കിലും അവരെ ആശ്രയിച്ച് ജീവിതം കരുപ്പിടിപ്പിക്കുന്നതിനേക്കാൾ സ്വന്തം അദ്ധ്വാനത്തിലൂടെ സമ്പാദ്യം നേടിയെടുക്കുന്നതിലായിരുന്നു അദ്ദേ ഹത്തിന് ഏറെ താൽപര്യം. എങ്കിലും മാതാപിതാക്കളോടുള്ള സ്നേഹ, വാത്സല്യ, ബഹുമാനാദികൾക്ക് ഒട്ടും കുറവുണ്ടായിരുന്നില്ല. ഞാൻ ഇപ്പോഴും ഓർക്കുന്ന അദ്ദേഹത്തിന്റെ ദുഃഖഭാവമുണ്ട്. 12-08-1994-ൽ അദ്ദേഹം ഭാര്യ മായ കുര്യാക്കോസും മക്കളുമൊത്ത് കോട്ടയത്തെ അനു പമ തീയേറ്ററിൽ ഒരു ഫസ്റ്റ് ഷോ കണ്ടുകൊണ്ടിരിക്കുകയായിരുന്നു. ഇടയ്ക്ക് സിനിമ പ്രദർശനം നിർത്തിവെച്ച് “എരുത്തിക്കൽ ഇ. എ. ജോർജ്ജ് അന്തരിച്ചു” എന്ന വിവരം അനൗൺസ് ചെയ്തു. അത് അലക്സിനെ ഞെട്ടിച്ച സംഭവമായിരുന്നു. ആ സമയത്തെല്ലാം കോടതിയുമായി ബന്ധ പ്പെട്ട കാര്യങ്ങളുടെ സൗകര്യവും ഭാര്യ മായയുടെ കോളജ് അദ്ധ്യാപന സൗകര്യവും കുട്ടികളുടെ മെച്ചപ്പെട്ട വിദ്യാഭ്യാസ സൗകര്യവും കണക്കാക്കി കോട്ടയം ടൗണിൽ തന്നെ ഒരു വീട് വാടകയ്ക്ക് എടുത്തു താമസിക്കുക യായിരുന്നു അദ്ദേഹം.

കേരളാ ബാർ കൗൺസിലിലേക്ക് കോട്ടയം ബാർ അസോസിയേഷന്റെ പ്രതിനിധി ആയി തെരഞ്ഞെടുക്കപ്പെടാൻ രണ്ടു തവണ മത്സരിച്ചെങ്കിലും ഒരു നേരിയ മാർജ്ജിന് തെരഞ്ഞെടുക്കപ്പെട്ടില്ല. എങ്കിലും ആ സംരംഭമെല്ലാം കേരളത്തിലെ വിവിധ ബാർ അസോസിയേഷനിൽപ്പെട്ട അംഗങ്ങളുമായി

അദ്ദേഹത്തിന് വളരെ ഉദാത്തമായ ഒരു സ്നേഹത്തിന് ഇട നൽകി. അദ്ദേഹം കേസു വാദിക്കാൻ പോയിട്ടുള്ള കോടതികൾ സ്ഥിതി ചെയ്യുന്ന ബാർ അസോസിയേഷനിലെ അംഗങ്ങളുമായി അദ്ദേഹം ഉണ്ടാക്കിയ ഒരു സ്നേഹ ബന്ധം ഒരു വലിയ മുതൽകൂട്ടായി നിയമമേഖലയിൽ അദ്ദേഹത്തിന് ഉപ കരിച്ചു. വിവിധ ബാർ അസോസിയേഷനിൽപ്പെട്ട അംഗങ്ങൾക്ക് കോട്ടയം ജില്ലയിലെ അധികാരപരിധിയിൽ വരുന്ന കോടതികളിൽ നടത്തേണ്ട കേസു കൾ ഏർപ്പാടാക്കുന്നതിന് മറ്റൊരു അഭിഭാഷകനെ അന്വേഷിക്കേണ്ട ആവ ശ്യമില്ലായിരുന്നു. കാരണം അറിയപ്പെടുന്ന, അറിയാവുന്ന, ആഴത്തിൽ നിയമം അറിയുന്ന ഒരു സുഹൃത്തായ അഡ്വക്കേറ്റ് അലക്സ് ജോർജ്ജ് ഉണ്ടെന്നതു തന്നെ.

ഉപഭോക്തൃ തർക്ക നിയമ നിർമ്മാണ രംഗത്തും അതിന്റെ ഒരു കോടതി കോട്ടയത്ത് സ്ഥാപിച്ചു കിട്ടുന്നതിന് ശ്രീ. അലക്സ് ജോർജ്ജ്, സഹപ്രവർ ത്തകരായ ശ്രീ. കാർത്തികേയൻ, ശ്രീ. വിജയകുമാർ, ശ്രീ. പി. എം. മാത്യു, എം. പി. മത്തായി എന്നീ നാലുപേരും ചേർന്നു നടത്തിയ കൂട്ടായ നിരന്തര ആലോചനകളും കൂട്ടായ തീരുമാനങ്ങളും സ്തുത്യർഹമാണ്. അതിന്റെ ഭാഗമായി കേരളത്തെ പ്രതിനിധീകരിച്ച് 2011-ൽ ഗോഹട്ടി എന്ന വടക്കു കിഴക്കൻ സംസ്ഥാനത്തേക്ക് ഒന്നര മാസത്തെ ഒരു സെമിനാറിൽ പങ്കെടു ക്കുന്നതിന് പോയതും അവിടത്തെ പ്രകൃതിഭംഗി ആസ്വദിക്കാനായി ഉൾ നാടുകളിലേക്കും കാടുകളിലേക്കും നടത്തിയ സന്ദർശനങ്ങളാണ് അദ്ദേ ഹത്തെ രോഗഗ്രസ്തനാക്കിയത് എന്ന് കരുതുന്നു. തുടർന്ന് നാട്ടിലെത്തി ആയുർവേദ ചികിത്സയും വിശ്രമവും നടത്തി എങ്കിലും അത് അദ്ദേഹത്തെ ക്ഷീണിതനാക്കി എന്നതിൽ സംശയമില്ല. കൺസ്യൂമർ പ്രസ്ഥാനത്തിന്റെ ഒരു ആചാര്യനായിരുന്ന അലക്സ് ജോർജ്ജിന് ആ കോടതിയിലെ ഫയ ലുകൾ തന്നെ കൈകാര്യം ചെയ്യാവുന്നതിലും മേലെയായിരുന്നു. കൺസ്യൂ മർ കോടതിയുടെ സ്റ്റേറ്റ് കമ്മീഷനിലും, നാഷണൽ കമ്മീഷനിലും (ഡൽഹി) പോയി കേസ് നടത്തുന്നതും വിജയം വരിച്ചു വരുന്നതും അലക്സ് ജോർജ്ജിന് ഒരു ഹരമായിരുന്നു.

ശ്രേഷ്ഠ ഗുരുക്കന്മാരേയും വ്യക്തികളേയും യഥാവിധി ആദരിക്കുന്ന തിനും ആദരവു പ്രകടിപ്പിക്കുന്നതിനും അദ്ദേഹത്തിന് അതിയായ ഔൽ സുക്യം ഉണ്ടായിരുന്നു. ആ നല്ല മാതൃക സഹപ്രവർത്തകരിലും ജൂണി യർ അഭിഭാഷകരിലും ഉണ്ടാക്കിയ മതിപ്പ് അനിർവചനീയമാണ്, വർണ്ണനാ തീതമാണ്. അതിനാലാണ് ജൂണിയർ അഭിഭാഷകർ ശ്രീ. അലക്സ് ജോർ ജ്ജിന്റെ കോടതി നടപടികൾ കണ്ടു മനസ്സിലാക്കാനും സ്വായത്തമാക്കുന്ന തിനും പങ്കുവയ്ക്കുന്നതിനും മുൻപന്തിയിൽ എന്നെന്നും നിൽക്കാനും ഇട വരുത്തിയത്.

അഭിഭാഷകവൃത്തിയോടുള്ള അദ്ദേഹത്തിന്റെ പ്രതിബദ്ധത ജുഡീഷ്യൽ ഓഫീസേഴ്സിനോടും സ്റ്റാഫിനോടും സഹപ്രവർത്തകരോടും ജൂണിയർ അഭിഭാഷകരോടും അഭിഭാഷക ക്ലർക്കുമാരോടും സ്തുത്യർഹമായിരുന്നു. ഓരോരുത്തരുടെയും സ്ഥാനങ്ങൾക്കനുസരിച്ചുള്ള മാന്യതയും ബഹുമാനവും പുലർത്തുന്നതിൽ അദ്ദേഹം എന്നും അനന്യനായിരുന്നു. സഹപ്രവർത്തകർക്കും ജൂണിയർ അഭിഭാഷകർക്കും ഏതു സമയവും നിയമത്തിന്റെ ഏതു ശാഖകളേപ്പറ്റിയും വിവരിച്ചു മനസ്സിലാക്കി കൊടുക്കാൻ അദ്ദേഹത്തിനുണ്ടായിരുന്ന കഴിവ് അപാരമായിരുന്നു. ആരോടും മുഷിയാതെ, സ്നേഹത്തിലും സൗഹാർദ്ദത്തിലും എന്നാൽ കാർക്കശ്യ സ്വഭാവത്തോടെ എല്ലാ കാര്യങ്ങളും സ്ഫടിക, സ്പുട, സ്പഷ്ടമായി കാര്യങ്ങൾ വിവരിച്ചു കൊടുക്കുക എന്നത് അദ്ദേഹത്തിന് എന്നും പ്രാപ്യമായിരുന്നു. പുതുതായി എൻറോൾ ചെയ്തുവരുന്ന അഭിഭാഷകരെ ഓഫീസിൽ എത്തിച്ച് പഠിപ്പിച്ച് നല്ല നിലയിൽ എത്തിക്കുക എന്നത് അദ്ദേഹത്തിന് ഹരമായിരുന്നു. ഒരാൾ മഹാത്മാവായി അറിയപ്പെടുന്നത് വാക്കുകളിൽ കൂടിയല്ല പ്രവർത്തികളിൽ കൂടിയാണ്. ശ്രീ. അലക്സ് ജോർജ്ജിന്റെ കാപട്യമില്ലാത്ത പെരുമാറ്റവും പ്രവൃത്തികളുമാണ് അദ്ദേഹത്തെ മറ്റ് അഭിഭാഷകരിൽ നിന്നും ഉയർന്ന നിലയിൽ കാണാൻ നമ്മെ സഹായിക്കുന്നത്.

അഭിഭാഷകവൃത്തിയോടൊപ്പം രാഷ്ട്രീയ, സാഹിത്യ, കലാ, സാംസ്കാരിക രംഗങ്ങളിലും ശ്രീ. അലക്സ് ജോർജ്ജ് വൈദഗ്ദ്ധ്യം പുലർത്തിയിരുന്നു. സ്കൂൾതലത്തിൽ മിഷൻ ലീഗ് പ്രസ്ഥാനത്തിലൂടെയും പിന്നീട് കോളജ് വിദ്യാർത്ഥി യൂണിയൻ പ്രസ്ഥാനത്തിലൂടെയും രാഷ്ട്രീയത്തിലും തന്റെ വ്യക്തിമുദ്ര പതിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. കക്ഷി രാഷ്ട്രീയത്തിന് അതീതമായി രാഷ്ട്രീയ നേതാക്കളുമായി ഉറ്റ ചങ്ങാത്തം അദ്ദേഹം പുലർത്തിയിരുന്നു. അതിലൂടെ അനേകംപേർക്ക് നന്മകളും ഉപകാരങ്ങളും പ്രതിഫലേച്ഛ കൂടാതെ ചെയ്തുകൊടുക്കാനും അദ്ദേഹത്തിന് കഴിഞ്ഞു. അതെല്ലാം ന്യായാധിപ മേഖലയിലും ആരോഗ്യ മേഖലയിലും സാഹിത്യ മേഖലയിലും വിദ്യാഭ്യാസ മേഖലയിലും അദ്വൈതമായ ഒരു സ്ഥാനം അദ്ദേഹത്തിന് നേടിക്കൊടുത്തു.

1987 ജൂലൈ മാസം 1-ാം തീയതിയാണ് അലക്സ് ജോർജ്ജും ഞാനും കൂടി ഒരു ഫേമായി Alex & Xavier എന്ന ലോയേഴ്സ് ഫേം തുടങ്ങിയത്. ഈ പേരിൽ എന്റെ പേരും ഉണ്ടെങ്കിലും Alex & Xavier എന്ന സ്ഥാപനത്തിന്റെ പേരിൽ ഉള്ള രണ്ടു നാമങ്ങളിലെ ആദ്യ അക്ഷരങ്ങൾ എടുത്താൽ അതിൽ അലക്സിന്റെ പേരിലെ ആദ്യത്തെയും അവസാനത്തെയും അക്ഷരങ്ങൾ അടങ്ങിയിരിക്കുന്നു. ഞാനുമായി അലക്സ് അത്രത്തോളം ഇണങ്ങിയിരുന്നുവെന്നു അക്കാര്യം സൂചിപ്പിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ പിതൃസഹോദരൻ ഫാ. ഇ. എ. മർക്കോസ് അച്ചനായിരുന്നു ഞങ്ങളുടെ ആഫീസ്

കൂദാശ ചെയ്ത് ഉദ്ഘാടനം നടത്തിയത്. പിന്നീട് പ്രമാദമായ കേസുകൾ ഞങ്ങൾ തമ്മിൽ ആലോചിച്ച് നടത്തിവന്നു. എപ്പോഴും ഞങ്ങൾ രണ്ടുപേരും അങ്ങോട്ടും ഇങ്ങോട്ടും താങ്ങുംതണലുമായി കഴിഞ്ഞു വന്നു. അദ്ദേഹത്തെ സംബന്ധിച്ച് വീട്ടിൽ ഭാര്യ മായയ്ക്കു കൊടുത്തിരുന്ന സ്നേഹമായിരുന്നു വക്കീൽ ആഫീസിൽ "സഹമുറിയൻ" ആയ എനിക്കു നൽകിയിരുന്നത്. അഭിപ്രായവ്യത്യാസങ്ങളില്ലാതെ ഞങ്ങളുടെ വക്കീൽ ജീവിതം മുമ്പോട്ടു നീങ്ങി. ഏതാനും മാസങ്ങൾ രോഗബാധിതനായി എറണാകുളത്തെ വീട്ടിലും പിന്നീട് ആശുപത്രിയിലുമായി കഴിഞ്ഞു. 2022 ജൂൺ 29-ാം തീയതി അദ്ദേഹം നിത്യസമാധാനത്തിനായി ഈ ലോകത്തിൽ നിന്നും വിടവാങ്ങി. ഞാനും അലക്സ് ജോർജും കൂടിയുള്ള ജീവിതം 35 വർഷം തികയ്ക്കാൻ ഒരു ദിവസം ബാക്കി നിൽക്കെ.

അവസാന നാളുകളിൽ ചില സംഗതികളിൽ വളരെ ആകുലനായിരുന്നെങ്കിലും അദ്ദേഹം ഏറ്റെടുത്ത ചുമതലകൾ തന്നാലാവുംവിധം ഭംഗിയായി നിറവേറി എന്ന ചാരിതാർത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നു. ആ മുഖത്തെ പ്രകാശം അതു വെളിവാക്കുമായിരുന്നു. ദൈവം തന്ന മക്കൾ മൂന്നു പേരേയും പഠിപ്പിച്ച് നല്ല നിലയിൽ ഒരു നല്ല പദവിയിൽ എത്തിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. അതിൽ എന്നും അദ്ദേഹം ദൈവത്തോട് നന്ദി പറയുമായിരുന്നു. ആദ്ധ്യാത്മിക കാര്യങ്ങളിലും മതപരമായ കാര്യങ്ങളിലും അദ്ദേഹവും ഭാര്യയും മക്കളും പുലർത്തിയിരുന്ന ശുഷ്കാന്തി എന്നും മനസ്സിന് സമാധാനവും സന്തോഷവും സംതൃപ്തിയും അദ്ദേഹത്തിന് നൽകിയിരുന്നു. അവനവനെ ഏൽപിച്ചിരുന്ന ചുമതലകൾ തന്നാലാവുംവിധം ഭംഗിയായി ജീവിതകാലത്തു നിറവേറ്റി എന്ന ചിന്തയും ചാരിതാർത്ഥ്യവും ജീവിതാന്ത്യത്തിൽ ഉണ്ടായിരിക്കുമ്പോൾ മരണപ്പെടുന്നതിനെയാണ് 'നീ സമാധാനത്തോടെ മടങ്ങുക' (റെസ്റ്റ് ഇൻ പീസ്) എന്ന് പറയുക. ആ നിലയിലും അലക്സ് ജോർജ്ജ് പുണ്യം ചെയ്തവനാണ്, ഭാഗ്യവാനാണ്. അദ്ദേഹത്തിന്റെ ജീവിതം നമുക്കും വഴികാട്ടിയും മാർഗ്ഗദീപവുമാകട്ടെ.

# 2

# നീതിയുടെ കാണാപ്പുറങ്ങൾ വായിച്ച നിയമജ്ഞൻ

## ഫാ. ഡോ. കെ. എം. ജോർജ്

ഉത്തമ സുഹൃത്തായിരുന്ന അലക്സ് ജോർജ്ജിന്റെ വേർപാട് അദ്ദേഹത്തിന്റെ പല സുഹൃത്തുക്കളേയുംപോലെ എനിക്കും ഒരു ആത്മമിത്രത്തിന്റെ നഷ്ടത്തോടൊപ്പം ആത്മീയവും ബൗദ്ധികവുമായ ഒരു ശൂന്യതയും സൃഷ്ടിച്ചു. അലക്സിന്റെ മുഖത്തെ പുഞ്ചിരി കലർന്ന പ്രസന്നതയും ശാന്തസ്വരത്തിലുള്ള സംഭാഷണവും തന്റെ വ്യക്തിത്വത്തെ നന്നായി പ്രതിഫലിപ്പിച്ചു. വളരെ തിരക്കുള്ള വക്കീൽ ആയിരുന്നിട്ടും അദ്ദേഹം പലപ്പോഴും സമയമെടുത്ത് സൗഹൃദ സംഭാഷണത്തിനായി എന്നെ ക്ഷണിക്കുകയും ഞങ്ങൾ ദീർഘമായ ചർച്ചകൾ നടത്തുകയും ചെയ്യുമായിരുന്നു.

അലക്സിന് സമുന്നതമായ ഒരു ജീവിതദർശനം ഉണ്ടായിരുന്നു. അതുകൊണ്ട് പലപ്പോഴും ദാർശനികവും വേദശാസ്ത്രപരവുമായ ചിന്തകൾ അദ്ദേഹം അവതരിപ്പിക്കുകയും പല അവസരങ്ങളിലും അതെക്കുറിച്ച് ഒരുമിച്ച് ചിന്തിക്കുകയും ചെയ്തിട്ടുണ്ട്. വിവിധ വിഷയങ്ങളെക്കുറിച്ച് അറിവും വിജ്ഞാന കൗതുകവും ഉള്ള ആളായിരുന്നതുകൊണ്ട് യൗവനകാലത്ത് ഇന്ത്യൻ സിവിൽ സർവീസ് പരീക്ഷ എഴുതണമെന്ന് അദ്ദേഹത്തിന് ആഗ്രഹമുണ്ടായിരുന്നു. അത് നടന്നില്ലെങ്കിലും അദ്ദേഹത്തിന്റെ അന്വേഷണം തുടർന്നുകൊണ്ടേയിരുന്നു. വക്കീൽ എന്ന നിലയിലുള്ള അദ്ദേഹത്തിന്റെ പല അനുഭവങ്ങളും അദ്ദേഹം പങ്കുവച്ചിട്ടുണ്ട്. എന്റെ വിഷയം നിയമം അല്ല എങ്കിലും എന്താണ് ഒരു നിയമജ്ഞന്റെ ദൈവവിളി, ഉത്തരവാദിത്തം, ദൗത്യം തുടങ്ങിയ കാര്യങ്ങളെക്കുറിച്ച് അദ്ദേഹത്തിൽ നിന്നു ഞാൻ പലതും പഠിച്ചിട്ടുണ്ട്. എല്ലായിടത്തും പൊതുസമൂഹത്തിൽ വൈദ്യന്മാർ, വക്കീലന്മാർ, വൈദികർ എന്നിവരെക്കുറിച്ച് ഒരു പൊതുധാരണയുണ്ടല്ലോ. മന്ത്രങ്ങളും തന്ത്രങ്ങളും ഉപയോഗിച്ച് തങ്ങളുടെ പേരും പദവിയും ഉറപ്പിക്കുന്നവരും തങ്ങളുടെ സേവനങ്ങളുടെ പ്രതിഫലം കണിശമായി വാങ്ങുന്നവരും ഒരു കേസ് കൈയിൽ കിട്ടിയാൽ അത് ഒരിക്കലും അവസാനിപ്പിക്കാതെ

തങ്ങളുടെ കക്ഷികളുടെമേൽ അല്ലെങ്കിൽ വിശ്വാസികളുടെമേൽ സ്വാധീനം പുലർത്തുന്നവരുമാണ് എന്നൊക്കെയാണല്ലോ പൊതുജനവിചാരം. നൂറു പേരിൽ ഒരാൾ അങ്ങനെ പെരുമാറിയാൽ ഒരു പ്രൊഫഷനെ മുഴുവൻ ചാപ്പ കുത്താൻ അതു മതി. എന്നാൽ എന്റെ അനുഭവത്തിൽ അലക്സ് ജോർജ്ജ് ഉൾപ്പെടെ പല വക്കീലന്മാരും മേൽപറഞ്ഞ പൊതുധാരണയിൽ നിന്നു വിട്ടു നിൽക്കുന്നവരായിരുന്നു. തങ്ങളുടെ കക്ഷികളുടെ ന്യായമായ ആവശ്യ ങ്ങൾക്കു വേണ്ടി നന്നായി വാദിക്കാനും മനുഷ്യബന്ധങ്ങൾ വ്യവഹാര വിജ യത്തേക്കാൾ പ്രധാനമാണ് എന്നു കരുതാനും വ്യവഹാരച്ചങ്ങലകളിൽ മനു ഷ്യരെ കുടുക്കുന്നത് പാപമാണ് എന്ന് ചിന്തിക്കാനും തയ്യാറായവരുടെ കൂട്ട ത്തിലായിരുന്നു അലക്സ്. അതുകൊണ്ട് നീതി, ന്യായം, സഹാനുഭൂതി, നല്ല കുടുംബബന്ധങ്ങൾ, സൗഹൃദശേഷി എന്നീ മൂല്യങ്ങളെ അദ്ദേഹം ഉയർത്തിപ്പിടിച്ചിരുന്നു.

പത്തു പന്ത്രണ്ട് വർഷങ്ങൾ ഒഴിച്ചാൽ ബാക്കി കാലം മുഴുവൻ മലങ്കര സഭാ വ്യവഹാരങ്ങളെക്കുറിച്ച് കേട്ടിരുന്ന ലക്ഷക്കണക്കിന് സഭാംഗങ്ങ ളിൽപെട്ടവരാണ് അലക്സും ഞാനും. കക്ഷിവഴക്കുകൾ അവസാനിച്ച് സഭ യിൽ സമാധാനവും ഐക്യവും നിലനിന്ന സുവർണ്ണ കാലഘട്ടത്തിലാണ് ഞാൻ വൈദിക സെമിനാരിയിൽ ചേരുന്നത്. അന്നത്തെ സമാധാനവും സന്തോഷവും ഒരു തലമുറയെ മുഴുവൻ പ്രകാശിപ്പിച്ചു. ഒരുപക്ഷേ അല ക്സിന്റെ മനസ്സിലും അങ്ങനെയൊരു വൈദിക ശുശ്രൂഷാ സങ്കൽപ്പം കുറ ച്ചൊക്കെ ഉണ്ടായിരുന്നു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. മാത്രമല്ല, വേദ ശാസ്ത്രപരമായ ചർച്ചകളിൽ അദ്ദേഹത്തിന് നല്ല അറിവും താൽപര്യവും ഉണ്ടായിരുന്നു. അതുകൊണ്ട് ഞങ്ങൾ തമ്മിൽ കാണുമ്പോൾ യേശു ക്രിസ്തു നൽകിയ അതിമഹത്തായ ജീവിതമാതൃകയും വ്യവഹാരജഡി ലമായ ഞങ്ങളുടെ സ്വന്തം സമൂഹത്തിന്റെ ദർശനവുമായി എങ്ങനെ ഇണങ്ങും എന്നത് ഞങ്ങൾക്ക് രണ്ടുപേർക്കും അസ്തിത്വപരമായ ചോദ്യ മായിരുന്നു. കുറച്ചൊക്കെ അറിവുള്ള കൊച്ചുകുട്ടികളും ചോദിക്കുന്ന ഒരു ചോദ്യമാണിത്. എങ്കിലും ആ ചോദ്യം ബാലിശമാണെന്ന് ഞങ്ങൾ ഒരി ക്കലും കരുതിയില്ല. അതിനു പകരം വ്യവഹാരത്തിന്റെ നൂലാമാലകളിൽ നിന്ന് ഇരുകക്ഷികളെയും മോചിപ്പിക്കാൻ മാർഗമുണ്ടോ എന്നാണ് ഞാൻ അദ്ദേഹത്തോടു ചോദിച്ചുകൊണ്ടിരുന്നത്. കുടുംബപ്രശ്നങ്ങളുമായി പൊട്ടി ത്തെറിയുടെ വക്കിലെത്തി, വേർപാടാണ് ഏക പരിഹാരം എന്ന് വിശ്വസിച്ച് വരുന്ന ദമ്പതിമാരെ കൂട്ടിയോജിപ്പിക്കുന്ന അനുഭവപരിചയമുണ്ട് അല ക്സിന്. അത് കേൾക്കുന്നത് എനിക്ക് പ്രചോദനകരമായിരുന്നു. വൈദിക നായ എനിക്ക് പള്ളിയിൽ വച്ച് ദമ്പതിമാരുടെ കൈ പരസ്പരം പിടിപ്പിച്ച് 'നിങ്ങൾ ഒരു ശരീരമാണ്' എന്ന ക്രിസ്തുവചനം അവരോടു പറയാനേ സാധിക്കുന്നുള്ളു. പിൽക്കാലത്ത് അവരുടെ അനുദിന ജീവിതത്തിൽ

ഉണ്ടാകുന്ന എരിച്ചിലും പുകച്ചിലുമൊന്നും വൈദികരെപ്പോലും അവർ അറിയിക്കുകയില്ല. അങ്ങനെയുള്ള കേസുകൾ വരുമ്പോൾ അവർക്ക് ഇരുകൂട്ടർക്കും സമ്മതനായ ഒരു കുടുംബാംഗത്തെപ്പോലെ നിയമത്തിന്റെ കുരുക്കിൽപെടുത്താതെ നിയമപരിഹാരം നൽകുന്ന ഒരു ജ്ഞാനിയായ നിയമജ്ഞനെപ്പോലെ, അനുരഞ്ജനത്തിന്റെ പാത തെളിച്ചുകൊടുക്കുന്ന ഒരു ആത്മീയ ഗുരുവിനെപ്പോലെ അലക്സ് പെരുമാറിയിരുന്നു. അത് അറിയാവുന്നതുകൊണ്ടായിരുന്നു മലങ്കരസഭാ വ്യവഹാരത്തെക്കുറിച്ചും ഞാൻ അദ്ദേഹത്തോട് ചോദിച്ചിരുന്നത്.

എഴുതപ്പെട്ട നിയമങ്ങൾക്ക് അപ്പുറത്ത് മാനുഷികമായ ചില മൂല്യങ്ങളും, കോടതികളിൽ പ്രകടിപ്പിക്കാനാവാത്ത മനുഷ്യനന്മകളുടെ ചില നീരൊഴുക്കുകളും കൂടി കണക്കിലെടുത്തു വേണം നീതിയും ന്യായവും നടപ്പിലാക്കേണ്ടത് എന്നു ബോധ്യമുള്ള ഒരു വക്കീലായിരുന്നു അലക്സ്. യേശുക്രിസ്തു പറഞ്ഞ ഒരു ഉപമ പലപ്പോഴും ഞങ്ങളുടെ ചർച്ചയിൽ വിഷയമായിട്ടുണ്ട് (മത്തായി 20:1-16): ഒരു വലിയ മുന്തിരിത്തോട്ടത്തിന്റെ സമ്പന്നനായ ഉടയവൻ ദിവസക്കൂലിക്ക് തോട്ടത്തിൽ പണിയുവാൻ പണിക്കാരെ അന്വേഷിക്കുകയാണ്. അതിരാവിലെ ആറുമണിക്ക് അന്നത്തേക്കുള്ള ജോലി തേടി വഴിയരികിൽ കാത്തുനിൽക്കുന്ന ഒരുവനോട് തന്റെ തോട്ടത്തിൽ വന്നു പണിയാൻ പറയുന്നു. അയാൾ രാവിലെ 6 മുതൽ വൈകിട്ട് 6 വരെയും അവിടെ പണിയുന്നു. ആ പകൽ മുഴുവൻ ജോലിയില്ലാതെ വഴിയിൽ കാത്തുനിൽക്കുന്ന ആളുകളെയൊക്കെ തോട്ടക്കാരൻ പല സമയത്ത് തന്റെ തോട്ടത്തിലേക്കു ക്ഷണിക്കുന്നു. വൈകിട്ട് 5 മണിക്കു വഴിയിൽ നിന്ന ഒരു പാവം മനുഷ്യനോടും ചോദിച്ചു, "എന്താണ് നീ ഇങ്ങനെ നിൽക്കുന്നത്?" എന്ന്. അയാൾ പറഞ്ഞു, തന്നെ ആരും ജോലിക്കു വിളിച്ചില്ലെന്ന്. അയാളെയും തോട്ടക്കാരൻ പണിക്കു വിളിച്ചു. 6 മണിയായപ്പോൾ എല്ലാവർക്കും കൂലി കൊടുത്തു. 6 മണി മുതൽ 6 മണി വരെ പണിതവൻ വന്നപ്പോൾ അവനുമായി രാവിലെ സമ്മതിച്ചിരുന്നപ്രകാരം ഒരു വെള്ളി നാണയം കൊടുത്തു. അന്നത്തെ രീതിയിൽ നല്ല ദിവസക്കൂലിയാണത്. 5 മണിക്ക് വന്ന് (ബൈബിളിലെ പതിനൊന്നാം മണി) ഒരു മണിക്കൂർ മാത്രം ജോലി ചെയ്തവൻ വന്നപ്പോൾ അവനും കൊടുത്തു ഒരു വെള്ളി നാണയം. സ്വാഭാവികമായും ആദ്യം വന്നവൻ പരാതി ഉയർത്തി. അയാൾ പറഞ്ഞു, "ഞാനീ പകലിന്റെ ചൂടും വിയർപ്പുമെല്ലാം അനുഭവിച്ച് ദിവസം മുഴുവൻ ജോലി ചെയ്തു. എനിക്ക് തന്ന കൂലി അയാൾക്കും കൊടുത്തത് വലിയ അന്യായമാണ്." അപ്പോൾ തോട്ടത്തിന്റെ ഉടയവൻ പറഞ്ഞു, "സ്നേഹിതാ, ഞാൻ ഒരു അനീതിയും നിന്നോട് കാണിച്ചില്ല. നീ സന്തോഷപൂർവ്വം രാവിലെ സമ്മതിച്ച കൂലി ഞാൻ നിനക്കു തന്നു. ഈ അവസാനം വന്നവന് എന്തു കൊടുക്കണമെന്നു നിശ്ചയിക്കുന്നത് ഞാൻ തന്നെയാണ്. അതിൽ നീ ഇടപെടരുത്."

ഇതാണ് യേശുക്രിസ്തു പറഞ്ഞ കഥ. ഞാൻ അലക്സിനോടു ചോദിച്ചിട്ടുണ്ട്, ഇങ്ങനെയൊരു കേസ് കോടതിയിലോ ലേബർ ഓഫീസറുടെയോ അടുത്തു വന്നാൽ എന്തു ചെയ്യും? ലേബർ നിയമം അനുസരിച്ച് ഓരോ ജോലിക്കും നിശ്ചയിച്ചിരിക്കുന്ന കൂലിയും സമയവും അനുസരിച്ച് പ്രതിഫലം കൊടുത്താൽ മതി. അങ്ങനെയാവുമ്പോൾ 5 മണിക്കു വന്നയാൾക്ക് ഒരു വെള്ളി നാണയത്തിന്റെ പന്ത്രണ്ടിലൊന്ന് കൊടുത്താൽ മതി. പണി ചെയ്യാത്തവന് കൂലി കൊടുത്തത് അന്യായമാണെന്ന് പണി ചെയ്തവൻ വാദിക്കുമ്പോൾ അതിലൊരു ന്യായമില്ലേ? അങ്ങനെയല്ല, തോട്ടക്കാരൻ ഇഷ്ടംപോലെ പണം വാരി അർഹതയില്ലാത്തവർക്ക് കൊടുത്തെങ്കിൽ അയാൾ മണ്ടനോ സ്വബുദ്ധി ഇല്ലാത്തവനോ ആകാം. അങ്ങനെയാണെങ്കിൽ ദിവസം മുഴുവൻ അധ്വാനിച്ച ആളിനും ഒരുപിടി നാണയങ്ങൾ വാരി കൊടുക്കാമായിരുന്നുവല്ലോ. അങ്ങനെ ചെയ്യാതിരുന്നതുകൊണ്ട് തോട്ടത്തിന്റെ ഉടമ കഠിനഹൃദയനും ഒരു നിയമവും നോക്കാത്തവനുമാണ് എന്നും അതുകൊണ്ട് അനീതി പ്രവർത്തിച്ചു എന്നും വാദിക്കാമല്ലോ.

മഹാത്മാഗാന്ധിയെ ഏറ്റവും ആകർഷിച്ച ഒരു പുസ്തകമാണ് ജോൺ റസ്കിന്റെ (John Ruskin) Unto This Last എന്നത്. പ്രസിദ്ധമായ ആ ചെറുഗ്രന്ഥത്തിന്റെ കേന്ദ്രവിഷയം മേൽ സൂചിപ്പിച്ച ഉപമയാണ്. “ഈ അവസാനത്തെ ആളിനും” ലഭിക്കേണ്ട നീതിയും ക്ഷേമവുമാണ് വിഷയം. സൗത്ത് ആഫ്രിക്കയിൽ വച്ച് ഗാന്ധിക്ക് ഈ പുസ്തകം കിട്ടി, ഒരു ട്രെയിൻ യാത്രയിൽ അത് വായിച്ചു തീർത്തു. പിന്നീട് തന്റെ മാതൃഭാഷയായ ഗുജറാത്തിയിലേക്ക് തർജ്ജമ ചെയ്തു. നീതിയെക്കുറിച്ചുള്ള സർവ്വോദയം, അന്ത്യോദയം എന്നീ ആശയങ്ങൾ ഗാന്ധിജിക്കു ലഭിക്കുന്നത് ഇവിടെ നിന്നുമാണ്. ഭാരതത്തിലെ ഏറ്റവും അവസാനത്തെ ദരിദ്രനായ ഒരു വ്യക്തിക്കു കൂടി പ്രയോജനം ലഭിച്ചെങ്കിലേ നമ്മുടെ പദ്ധതികൾക്കും ഭരണത്തിനും നീതിന്യായ വ്യവസ്ഥയ്ക്കും അർത്ഥമുണ്ടാകുകയുള്ളു എന്ന് ശക്തിയായി പറയുവാൻ ഗാന്ധിയെ പ്രേരിപ്പിച്ച ഒരു കഥയാണിത്.

സിറിയയിൽ ആഭ്യന്തരയുദ്ധം ആരംഭിച്ച സമയത്ത്, അയൽരാജ്യമായ ലബനോനിൽ, ചരിത്രപ്രസിദ്ധമായ കാദീശാ താഴ്‌വരയുടെ മുകളിലുള്ള ഉയർന്ന മലയിലെ ഒരു ഗ്രാമത്തിൽ ഏതാനും ദിവസങ്ങൾ താമസിക്കാൻ ഇടയായി. ലോകപ്രശസ്തനായ ഖലീൽ ജിബ്രാന്റെ ജന്മസ്ഥലമായ ബ്ഷാറെ ഗ്രാമമായിരുന്നു അത്. ആ മലകൾക്കപ്പുറം സിറിയയാണ്. സിറിയയിലെ പ്രശ്നങ്ങൾ മൂലം ധാരാളം ആളുകൾ സാധാരണ ജോലിക്കായി മല കടന്ന് ലബനിലേക്ക് വരുന്നുണ്ട്. രാവിലെ നോക്കുമ്പോൾ കാണാം, ചിലരൊക്കെ ഏതെങ്കിലുമൊരു പണിയായുധവുമായി വഴിയരികിൽ മൂടിപ്പുതച്ചു നിൽക്കും. കുറച്ചു കഴിയുമ്പോൾ ലബനനിലെ കൃഷിക്കാർ വന്ന് അവരെ വിളിച്ചുകൊണ്ടുപോകും. ഉരുളക്കിഴങ്ങു മാന്തിയെടുക്കാനും

പച്ചക്കറി ശേഖരിക്കാനുമൊക്കെ ദിവസക്കൂലിക്ക് അവർ പോകും. ഈ കാഴ്ച കണ്ടപ്പോൾ 2000 വർഷം മുമ്പ് അതേ നാടുകളിൽ യേശു കാണുകയും അതിന്റെ അടിസ്ഥാനത്തിൽ പറഞ്ഞ കഥയും ഓർമ്മ വന്നു. ഈ ജോലിക്കാർ ആരും അവരുടെ കഴിവിലും പശ്ചാത്തലത്തിലും ഒരുപോലെയല്ല. ചിലർ നല്ല ആരോഗ്യം ഇല്ലാത്തവർ ആയിരിക്കാം. ചിലർ പണി നല്ല വശമില്ലാത്തവരായിരിക്കാം. വീട്ടിലെ ചുറ്റുപാടുകൾകൊണ്ട് ഉപജീവനത്തിനായി ഇറങ്ങിയവരാണ്. ഒരു വീട്ടിൽ മൂന്ന് അംഗങ്ങൾ ആയിരിക്കും. മറ്റൊരിടത്ത് 9 പേർ ആയിരിക്കും. എല്ലാവർക്കും ലഭിക്കുന്ന കൂലികൊണ്ട് അവരുടെ ആവശ്യങ്ങൾ നിറവേറ്റുവാൻ കഴിയുകയില്ല. യേശുവിന്റെ കഥയിൽ വൈകിട്ട് 5 മണിക്ക് വന്നവൻ സ്വാഭാവികമായും പണിയെടുക്കാൻ തക്ക ശരീരബലം ഉള്ളവൻ ആയിരിക്കുകയില്ല. അവന്റെ വീട്ടിൽ അവന്റെ കൂലിയെ ആശ്രയിച്ചു കഴിയുന്ന ഭാര്യയും കുട്ടികളും വൃദ്ധരായ മാതാപിതാക്കളും കാണും. ആരും പണിക്കു ക്ഷണിക്കാതെ നിരാശനായി നിന്ന അവന് അന്ന് പണി കിട്ടിയില്ലെങ്കിൽ കുടുംബം പട്ടിണിയാവും. ജ്ഞാനിയായ തോട്ടക്കാരൻ ഇത് എങ്ങനെയോ മനസ്സിലാക്കിക്കാണും. അതുകൊണ്ട് ആദ്യത്തവനോടു പറഞ്ഞതുപോലെ കൂലി മുൻകൂട്ടി പറഞ്ഞ് ഉറപ്പിക്കുന്നില്ല. അവന്റെ സാഹചര്യവും ആവശ്യവും മനസ്സിലാക്കി, നിയമപ്രകാരം അവന് അർഹിക്കാത്ത കൂലി കൊടുക്കുന്നു. ഇങ്ങനെയൊരു നീതി നമ്മുടെ ലോകത്തിൽ നടപ്പിലാക്കാൻ പ്രയാസമാണ്. എങ്കിലും ഗാന്ധിജിയുടെ സാമ്പത്തിക ശാസ്ത്രത്തെ സ്വാധീനിച്ച ഒന്നാണിത്. “ഓരോരുവനും അവന്റെ ആവശ്യത്തിനനുസരിച്ച് (To everyone according to his need) ഇതാണ് തത്വം.

അലക്സുമായിട്ടുള്ള ചർച്ചയിൽ ഇങ്ങനെയൊരു നീതിസങ്കൽപ്പം ചർച്ച ചെയ്തിരുന്നു. ഇത് ഒരളവിലെങ്കിലും നമ്മുടെ സമൂഹത്തിൽ സാധ്യമാക്കിയാൽ അതിന് മഹത്തായ ഒരു അനന്തരഫലമുണ്ടാകും. അത് ഞങ്ങളുടെ ഒരു സ്വപ്നമായി അവശേഷിക്കും എന്ന് അറിയാമായിരുന്നു. എന്നാൽ ഇങ്ങനെ നീതി പ്രവൃത്തിക്കുന്ന ന്യായാധിപന്മാരും നിയമജ്ഞരും സാമൂഹിക പ്രവർത്തകരും അദ്ധ്യാപകരും ഭരണകർത്താക്കളും കുറെയൊക്കെ എല്ലാ സമൂഹങ്ങളിലും ഉണ്ട് എന്ന അറിവ് ആശ്വാസകരമാണ്.

അലക്സിനെക്കുറിച്ച് എനിക്ക് വേറെയും ധാരാളം കാര്യങ്ങൾ മനസ്സിലുണ്ട്. അദ്ദേഹത്തിന്റെ സഹധർമ്മിണി മായ ബസേലിയോസ് കോളജിലെ ഇംഗ്ലീഷ് അദ്ധ്യാപിക എന്ന നിലയിൽ നന്നായി പ്രവർത്തിക്കുകയും തന്റെ ഭർത്താവിന്റെ ആദർശപൂർണ്ണമായ ജീവിതലക്ഷ്യങ്ങൾക്ക് നല്ല പിന്തുണയായി വർത്തിക്കുകയും ചെയ്തു എന്നറിയാം. അദ്ദേഹത്തിന്റെ മക്കൾ എല്ലാവരും നല്ല സ്ഥാനങ്ങളിൽ എത്തി. ഒരാൾ നിയമപഠനത്തിലൂടെ പിതാവിന്റെ മാതൃക പിന്തുടർന്നു. ഇപ്പോൾ മജിസ്ട്രേറ്റ് പദവിയിലെത്തി. ദൈവനിശ്ചയമുണ്ടെങ്കിൽ പിതാവിനെപ്പോലെ നീതിയുടെയും ന്യായത്തിന്റെയും

കാണാപ്പുറങ്ങൾ വായിക്കാനും നീതിനിഷ്ഠയായ ന്യായാധിപ ആയി നമ്മുടെ പരമോന്നത കോടതി വരെ എത്താനും ആ കുട്ടിക്ക് സാധിച്ചേക്കും. ലോകപ്രകാരമുള്ള സ്ഥാനത്തേക്കാൾ ദൈവരാജ്യത്തിന്റെ നീതിയും സമാധാനവും അനുരഞ്ജനവും കൈവരുത്താൻ നമ്മുടെ ഭരണകർത്താക്കൾക്കും മതനേതാക്കൾക്കും നീതിന്യായ സംവിധാനത്തിനും കഴിഞ്ഞാൽ അതിൽ ഏറ്റവും സന്തോഷിക്കുന്ന ഒരാളായിരിക്കും അലക്സ് ജോർജ്ജ്.

# 3

# സോളമന്റെ തേനീച്ചയും ആമോസിന്റെ തൂക്കുകട്ടയും

## ഡോ. പോൾ മണലിൽ

അലക്സ് ജോർജിനെ ഞാൻ പരിചയപ്പെടുന്നത് 1973-ലാണ്. ഞാനന്ന് പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ പ്രീഡിഗ്രി വിദ്യാർത്ഥിയാണ്. മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കോട്ടയത്തെ നേതൃത്വപരിശീലന ക്യാമ്പിൽ പങ്കെടുക്കാനെത്തിയതായിരുന്നു ഞാൻ. അന്ന് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (എം.ജി.ഒ.സി.എസ്.എം.) പ്രസിഡന്റ് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായാണ്. ജനറൽ സെക്രട്ടറി ഫാദർ പി. സി. ചെറിയാനും. കോട്ടയത്തെ ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്ററിൽ എത്തിയപ്പോൾ പരിചയക്കാരായി ആരും ഉണ്ടായിരുന്നില്ലെങ്കിലും എന്റെ അടുത്തിരുന്ന പയ്യൻ എനിക്കു ചങ്ങാത്തം കൂടാൻ പറ്റുന്ന ഒരു ആളാണെന്നു തോന്നി. ഞാനല്പം സങ്കോചത്തോടെയാണ് വന്നിരുന്നത്. പട്ടണത്തിൽ വളർന്നുവന്ന കുട്ടികളുടെ ഒപ്പം പെരുമാറാനുള്ള കഴിവൊന്നും അന്ന് ആർജ്ജിച്ചിരുന്നില്ല.

എന്റെ അടുത്തിരുന്ന പയ്യനെ ഞാൻ പെട്ടെന്നു പരിചയപ്പെട്ടു - അലക്സ് ജോർജ് എരുത്തിക്കൽ. അപ്പോഴാണ് പരിചയപ്പെട്ടതെങ്കിലും അലക്സുമായി നേരത്തെ പരിചയം ഉള്ളതുപോലെ എനിക്കു തോന്നി. തുറന്ന മനസ്സ്. ലാളിത്യവും എളിമയും. വേണ്ടാത്ത വർത്തമാനങ്ങളൊന്നുമില്ല. അലക്സിനെ എനിക്ക് ഇഷ്ടപ്പെട്ടു.

തിരിഞ്ഞു നോക്കുമ്പോൾ അലക്സ് ജോർജുമായി എനിക്ക് അര നൂറ്റാണ്ട് കാലത്തെ പരിചയവും ബന്ധവുമുണ്ട്. 1973 മുതൽ ഒരു വർഷത്തിൽ പല തവണ ഞാൻ അലക്സ് ജോർജിനെ കണ്ടുമുട്ടിയതും വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വേദികളിൽ വച്ചായിരുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കമ്മിറ്റികൾ, കലാമേളകൾ, വാർഷിക കോൺഫ്രൻസുകൾ എന്നിങ്ങനെ പല പരിപാടികളിലായിട്ടാണ് കോളജ് പഠനകാലയളവിൽ ഞങ്ങൾ

കണ്ടുമുട്ടിയിരുന്നത്. ഫാദർ പി. സി. ചെറിയാന്റെ ജനറൽ സെക്രട്ടറി സ്ഥാനത്തിന്റെ കാലാവധി കഴിഞ്ഞപ്പോൾ ഫാ. ജോർജ് കുര്യൻ (ഗീവറുഗീസ് മാർ കൂറിലോസ്) പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായി. അപ്പോഴും ഞങ്ങൾ എം.ജി.ഒ.സി.എസ്.എം.-ൽ പ്രവർത്തിച്ചു.

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസുകളാണ് ഞങ്ങളുടെ വ്യക്തിത്വ രൂപീകരണത്തിനും മൂല്യസങ്കല്പങ്ങൾക്കും കരുത്തു പകർന്നതെന്നു ഞാൻ കരുതുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിൽ വച്ചാണ് അലക്സിന്റെ ബൈബിൾ അറിവും ബൈബിൾ ദർശനങ്ങളും എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞത്. പ്രസ്ഥാനത്തിന്റെ ക്യാമ്പുകളിൽ ബൈബിൾ സ്റ്റഡി എന്നൊരു പതിവുപരിപാടി ഉണ്ടായിരുന്നു. പൗലോസ് മാർ ഗ്രീഗോറിയോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പ്രൊഫ. കെ. എം. തരകൻ എന്നിങ്ങനെയുള്ള പ്രഗത്ഭരായിരുന്നു ഇത്തരം പഠനങ്ങളും ക്ലാസ്സുകളും നയിച്ചിരുന്നത്. വേദപുസ്തക വ്യാഖ്യാനങ്ങളിൽ ആകൃഷ്ടനായി സദസ്സിൽ എഴുന്നേറ്റ് നിന്ന് അലക്സ് ബൈബിൾ സംബന്ധമായ ചോദ്യങ്ങൾ ചോദിക്കുന്ന ചിത്രം എന്റെ മനസ്സിൽ ഇപ്പോഴും തങ്ങിനിൽക്കുന്നു. ബൈബിൾ സംബന്ധമായി അലക്സിന് ഉള്ളതുപോലെയുള്ള പരിജ്ഞാനം ഇല്ലാതിരുന്നതിനാൽ എനിക്ക് ചോദ്യങ്ങൾ ഒന്നും ഉണ്ടായിരുന്നുമില്ല. എന്നാൽ അലക്സിനെ കണ്ടുമുട്ടിയപ്പോൾ മുതൽ ബൈബിൾ കുറെക്കൂടി പഠിക്കണമെന്ന് തോന്നി.

അറിയാനുള്ള ആഗ്രഹവും പഠിക്കാനുള്ള ഉത്സാഹവും മാത്രമല്ല പറയാനുള്ള കഴിവും അന്നു മുതൽ അലക്സ് ജോർജിന് ഉണ്ടായിരുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസുകളിൽ ഫാ. പി. സി. ചെറിയാൻ എനിക്കും അലക്സ് ജോർജിനും പ്രസംഗിക്കാനുള്ള അവസരങ്ങൾ തന്നില്ലായിരുന്നെങ്കിൽ മൈക്കിനു മുമ്പിൽ നിന്ന് രണ്ടു വാക്ക് സംസാരിക്കാനുള്ള ആത്മധൈര്യം ആർജ്ജിക്കാൻ കഴിയുമായിരുന്നോ എന്ന് ഞാൻ ആലോചിക്കാറുണ്ട്. എം.ജി.ഒ.സി.എസ്.എം. വാർഷിക കോൺഫ്രൻസുകളിൽ വിദ്യാർത്ഥികൾ മാത്രം പ്രസംഗിക്കുന്ന ഒരു സെമിനാർ അന്നൊക്കെ സംഘടിപ്പിച്ചിരുന്നു. ആ സെമിനാറിൽ ഞാനും അലക്സും പതിവു പ്രഭാഷകരായിരുന്നു. സെമിനാറിൽ പങ്കെടുത്തതിനുശേഷം വേദിയിൽ നിന്ന് താഴെ ഇറങ്ങുമ്പോൾ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി ഞങ്ങളെ വിളിച്ച് അഭിനന്ദിക്കുമെങ്കിലും ഞങ്ങളുടെ പ്രസംഗത്തിലെ കുറ്റങ്ങളും കുറവുകളും ചൂണ്ടിക്കാണിക്കുമായിരുന്നു. തിരുമേനിയുടെ ഈ 'പരിശീലനം' ഞങ്ങൾക്ക് കൂടുതൽ ആത്മവിശ്വാസം നൽകി.

ദൈവികമായ ചിന്തയും ആത്മികമായ വീക്ഷണങ്ങളും വച്ചുപുലർത്തിയിരുന്ന അലക്സ് ഒരു വൈദികനാകുമെന്നു ഞാൻ കരുതി. കാരണം അലക്സിനെപ്പോലെ സത്യസന്ധനായ ഒരു വിദ്യാർത്ഥിയെ ഞാൻ അന്ന് കണ്ടിരുന്നില്ല. ചെയ്യുന്ന പ്രവൃത്തികളിൽ മാത്രമല്ല പറയുന്ന വാക്കുകളിലും

തികഞ്ഞ ആത്മാർത്ഥതയും സത്യസന്ധതയും അലക്സിന്റെ പ്രത്യേകത കളായിരുന്നു.

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഒരു ക്യാമ്പിൽ ഗീവറുഗീസ് മാർ ഒസ്താ ത്തിയോസ് തിരുമേനി പ്രസംഗിക്കാൻ വന്നപ്പോൾ അലക്സ് എന്നോടു പറഞ്ഞു; "ഇതു നമ്മുടെ പഴയ തൂക്കുകട്ട ശെമ്മാശനാണ്."

എനിക്കൊന്നും മനസ്സിലായില്ല. വേദപുസ്തകത്തിലെ ആമോസിന്റെ കഥ യൊന്നും എനിക്കറിയില്ലായിരുന്നു. അലക്സ് അതൊക്കെ പറഞ്ഞു തന്നു. ഒസ്താത്തിയോസ് തിരുമേനി മുമ്പ് നടത്തിയിട്ടുള്ള പ്രസംഗങ്ങൾ കേട്ട തിന്റെ ഓർമ്മകൾ അപ്പോഴും അലക്സ് ജോർജ് കൊണ്ടുനടക്കുന്നുണ്ടാ യിരുന്നു.

ആമോസിന്റെ തൂക്കുകട്ട അലക്സ് ജോർജിന്റെ മനസ്സിലും കയറിക്കൂ ടിയിട്ടുണ്ടെന്ന് പിൽക്കാലത്ത് എനിക്ക് ബോദ്ധ്യപ്പെട്ടിട്ടുണ്ട്. ഒരു തൂക്കുകട്ട മാത്രമല്ല അലക്സ് മനസ്സിൽ കൊണ്ടുനടന്നത്, സോളമന്റെ ആ തേനീ ച്ചയും അലക്സിന് സ്വന്തമായി ഉണ്ടായിരുന്നു. ശരിക്കും പറഞ്ഞാൽ അലക്സ് സോളമന്റെ ഒരു തേനീച്ച തന്നെയായിരുന്നു. ഇതെല്ലാം എനിക്കു ബോധ്യപ്പെട്ടതും മനസ്സിലാക്കാൻ കഴിഞ്ഞതും ഞാൻ അദ്ദേഹത്തെ കൂടു തൽ അറിഞ്ഞപ്പോഴായിരുന്നു.

പഠനമെല്ലാം കഴിഞ്ഞ് അലക്സിനെപ്പോലെ ഞാനും കോട്ടയത്ത് എത്തി. 1981–ൽ മനോരമയിൽ പത്രാധിപസമിതി അംഗമായി ഞാൻ ജോലിക്കെത്തി യപ്പോൾ വിദ്യാർത്ഥി പ്രസ്ഥാനത്തിൽ കണ്ടുമുട്ടിയ അലക്സ് ജോർജ്, ചെറി യാൻ വർഗീസ് തുടങ്ങിയ പഴയ ചങ്ങാതികൾ എന്നെ സ്വാഗതം ചെയ്തു. അലക്സ് അപ്പോഴേക്കും അഡ്വ. അലക്സ് ജോർജ്ജായി മാറിയിട്ടുണ്ടായി രുന്നു. വൈദികനാകുമെന്ന് ഞാൻ കരുതിയ അലക്സിനെ ദൈവമാണ് അഭിഭാഷകനാക്കിയതെന്ന് പിൽക്കാലത്ത് എനിക്കു ബോധ്യപ്പെട്ടു. ദൈവ വിളി എന്നാൽ വൈദികവൃത്തി മാത്രമല്ലെന്ന് അലക്സ് ജോർജ് തെളിയിച്ചു.

വേദപുസ്തകത്തിൽ ശലോമോൻ രാജാവ് ജ്ഞാനിയാണെന്ന് നമുക്ക് ബോധ്യപ്പെടുന്ന സന്ദർഭങ്ങളിൽ ഒന്നാണല്ലോ അദ്ദേഹം സത്യമറിയാൻ തേനീച്ചയെ അയച്ച പരീക്ഷണം. എന്റെ പ്രിയപ്പെട്ട ചങ്ങാതിയായ അലക്സ് ജോർജിന് ജീവിതത്തിലെ സത്യങ്ങൾ തിരിച്ചറിയാൻ 'ഒരു തേനീച്ച' സ്വന്ത മായി ഉണ്ടായിരുന്നു എന്നു പറയുന്നതിൽ അതിശയോക്തിയൊന്നുമില്ല. സത്യമായിരുന്നു അലക്സിന്റെ മുഖമുദ്ര. സത്യം തിരിച്ചറിഞ്ഞ് പ്രവർത്തി ക്കുക മാത്രമല്ല നീതി തിരിച്ചറിയാൻ അദ്ദേഹം സ്വന്തമായി ഒരു തൂക്കുക ട്ടയും കൊണ്ടുനടന്നിരുന്നു എന്നു പലപ്പോഴും അനുഭവപ്പെട്ടിട്ടുണ്ട്.

അലക്സ് ജോർജ് ആമോസിന്റെ തൂക്കുകട്ടയും സോളമന്റെ തേനീച്ചയും

ആയിരുന്നു എന്ന് മനസ്സിലാക്കാൻ അദ്ദേഹത്തിന്റെ മുമ്പിൽ വന്നിട്ടുള്ള പല കേസുകളും സാക്ഷിക്കുന്നുണ്ട്. അഭിഭാഷകന് കേസുകൾ ഉപജീവനമാർഗ്ഗ മാണെങ്കിലും അലക്സിന്റെ മുമ്പിൽ വന്നിട്ടുള്ള പല കേസുകളും കോട തിമുറിയിൽ എത്തിയിട്ടില്ലെന്ന് ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. സത്യത്തി ന്റെയും നീതിയുടെയും മാർഗ്ഗത്തിലൂടെ കേസുകൾ ഇല്ലാതാക്കാനായിരുന്നു അലക്സ് ഉദ്യമിച്ചിരുന്നത്.

ഒരിക്കൽ കണ്ടുമുട്ടിയപ്പോൾ അലക്സ് വലിയ വേദനയോടെയും നൊമ്പ രത്തോടെയും പറഞ്ഞത്, ക്രൈസ്തവ ദമ്പതിമാരാണ് കോട്ടയത്തെ കുടുംബകോടതിയിൽ വിവാഹമോചനത്തിനായി ഏറ്റവും കൂടുതൽ എത്തു ന്നതെന്നാണ്. അഭിഭാഷകവൃത്തി ഒരു പൗരോഹിത്യ ശുശ്രൂഷയായി കണ്ടി രുന്ന അലക്സ് ജോർജിനെ ക്രൈസ്തവ ദമ്പതിമാരുടെ വിവാഹമോചന കേസുകൾ വല്ലാതെ അലട്ടിയിരുന്നു. ക്രൈസ്തവ ദൗത്യം നിറവേറ്റുന്ന തിൽ സഭകൾ പരാജയപ്പെടുന്നതുകൊണ്ടാണ് ഇത്തരം പ്രവണതകൾ ശക്തി പ്പെട്ട് വരുന്നതെന്ന് അദ്ദേഹം പല വേദികളിലും പ്രസംഗിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. ക്രൈസ്തവ സമൂഹത്തിൽ കുടുംബബന്ധങ്ങൾ ശിഥിലമാകു ന്നുവെന്ന് അലക്സ് അന്ന് നടത്തിയ പ്രവചനം ഇന്നൊരു യാഥാർത്ഥ്യ മാണ്.

ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസമാണ് അലക്സിനെ എന്നും വഴിനയിച്ചത്. മൂന്നു മക്കളുടെയും വിവാഹത്തിനു മുമ്പ് ആലോചനകൾ വരുമ്പോൾ അലക്സ് എന്നെ വിളിക്കാറുണ്ടായിരുന്നു. ചില ആലോചന കൾ ഞാനും അലക്സിനെ അറിയിച്ചിരുന്നു. തന്റെ മക്കൾക്ക് ഉത്തമ പങ്കാ ളികളെ തിരഞ്ഞെടുക്കാൻ അലക്സ് കണ്ടെത്തിയ മാർഗ്ഗം പ്രാർത്ഥനയാ യിരുന്നു.

ചില ആലോചനകൾ വരുമ്പോൾ ഞാൻ പറയും: “അലക്സേ, പയ്യന്റെ വീട്ടുകാർക്ക് നല്ല ചുറ്റുപാടും കുടുംബമഹിമയും ഒക്കെ ഉണ്ടെന്ന് ഞാൻ അന്വേഷിച്ചപ്പോൾ അറിഞ്ഞു.”

അപ്പോൾ അലക്സിന്റെ മറുപടി മറ്റൊരു തരത്തിലായിരുന്നു: “പോളേ, പെൺകുട്ടികൾക്ക് പങ്കാളിയെ തേടുമ്പോൾ പയ്യന്റെ സ്വഭാവം നോക്കണം. പണവും മറ്റും പിന്നെ ഉണ്ടാകും.” ഇത്തരം മറുപടികൾ അലക്സ് പറയു മ്പോൾ ഞാനല്പം മുഷിഞ്ഞിട്ടുണ്ട്. അപ്പോൾ അലക്സ് പറയും, “ഞാൻ ഇക്കാര്യങ്ങൾ ദൈവമുമ്പാകെ വച്ചിട്ട് പ്രാർത്ഥിക്കാം. എന്നിട്ട് തീരുമാ നിക്കാം.”

ഇപ്രകാരം എല്ലാം ദൈവത്തിന്റെ മുമ്പിൽ സമർപ്പിച്ചുകൊണ്ടാണ് അലക്സ് ജീവിച്ചത്. ചില സന്ദർഭങ്ങളിൽ അലക്സിന്റെ മുഖത്തേക്ക് നോക്കുമ്പോൾ ഒരു പ്രകാശം എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. ഏറ്റവും

ഒടുവിൽ കണ്ടപ്പോഴും ആ പ്രകാശം മുഖത്തു നിറഞ്ഞു നിന്നിരുന്നു. എന്റെ മക്കളുടെ വിവാഹം സംബന്ധിച്ച് ആലോചനകൾ വന്നപ്പോൾ അലക്സ് എന്റെ ഒപ്പമുണ്ടായിരുന്നു. എന്നെ ഇടയ്ക്കിടെ വിളിക്കും. എന്നിട്ട് പറയും: “ഞാൻ ഈ വിഷയം വച്ച് പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയാണ്. ഉടൻ ഉത്തരം കിട്ടും.”

പ്രാർത്ഥനയുടെ കരുത്തിലാണ് അലക്സ് കുടുംബം മാത്രമല്ല തൊഴിലും കെട്ടിപ്പടുത്തത്. അലക്സ് അന്തരിക്കുന്നതിനു ഒരു വർഷം മുമ്പാണ് ഞാനൊരു കേസുമായി അലക്സിന്റെ മുമ്പിൽ ചെന്നത്. അപ്പോഴേക്കും അദ്ദേഹം ഓഫീസിൽ വരാതായിരുന്നു. എന്നാൽ കേസിന്റെ കാര്യം പറഞ്ഞപ്പോൾ പാർട്ട്ണർ ആയ സേവ്യർകുട്ടിയെ കണ്ടാൽ മതിയെന്ന് പറഞ്ഞു.

അങ്ങനെ ജീവിതത്തിൽ ആദ്യമായി കൊടുത്ത കേസിൽ ഞാൻ വിജയിച്ചു. എനിക്കു കോടതിമുറിയിൽ പോലും പോകേണ്ടി വന്നില്ല. എന്റെ വീട്ടിലേക്കുള്ള വഴി റീസർവ്വേ കഴിഞ്ഞപ്പോൾ മറ്റൊരാളിന്റെ വസ്തുവിന്റെ ഭാഗമാണെന്ന് രേഖപ്പെടുത്തിയതിന് എതിരെ ആയിരുന്നു കേസ്. എന്റെ ആദ്യത്തെ കേസ് ജയിച്ചെന്ന് വിളിച്ചുപറഞ്ഞപ്പോൾ അലക്സ് പ്രതികരിച്ചത് ഇങ്ങനെ: “അന്യായം ഒന്നും കാണിച്ചിട്ടില്ലല്ലോ?”

ഇത്തരം ഒരു മനസ്സിന്റെ ഉടമയായിരുന്നു അലക്സ്. നീതി തേടുമ്പോൾ പോലും അന്യായം കാണിക്കാൻ പാടില്ല. അനീതി ചെയ്തിട്ട് നീതി സമ്പാദിച്ചാൽ അത് അന്യായമാണെന്ന തത്വചിന്തയുടെ വക്താവായിരുന്നു അലക്സ്. നീതിയിൽ അനീതി പാടില്ല. യേശുക്രിസ്തുവിനു മാത്രമേ ഇങ്ങനെയൊക്കെ ചിന്തിക്കാൻ കഴിയൂ. ജീവിതത്തിൽ ഇപ്രകാരം അലക്സ് പ്രകാശിപ്പിച്ചത് യേശുക്രിസ്തുവിനെയാണ്.

# 4

# പാറക്കലീത്താ എന്ന അഡ്വക്കേറ്റ്

**ഡോ. വർഗീസ് പുന്നൂസ്**

(വൈസ് പ്രിൻസിപ്പൽ, കോട്ടയം മെഡിക്കൽ കോളജ്)

പാറക്കലീത്തായുടെ പര്യായങ്ങളിൽ ഒന്ന് "അഡ്വക്കേറ്റ്" ആണെന്ന് യോഹന്നാന്റെ സുവിശേഷത്തിൽ വായിച്ചത് (14:16) എന്നെ ആശയക്കുഴപ്പത്തിൽ ആക്കിയിട്ടുണ്ട്. കേസ് ജയിക്കാൻ സമർത്ഥനായ ഒരു വക്കീലിന് ചിലപ്പോളെങ്കിലും നേർവഴി അല്പം വിട്ടു നടക്കേണ്ടി വന്നേക്കാം എന്ന പൊതുധാരണയുടെ അടിസ്ഥാനത്തിലാണ് ഈ ആശയക്കുഴപ്പം ഉണ്ടായത്. "സത്യാത്മാവായ കാര്യസ്ഥനും വഴികാട്ടിയും" എന്ന അർത്ഥത്തിൽ ആണ് വി. യോഹന്നാൻ ഈ "വക്കീൽ പ്രയോഗം" പരിശുദ്ധാത്മാവിനെപ്പറ്റി നടത്തിയത് എന്ന് ഡി. ബാബു പോൾ, കണിയാംപറമ്പിൽ കോർഎപ്പിസ്കോപ്പാ അച്ചനെ ഉദ്ധരിച്ചു അതിന്റെ തിയറി വിശദീകരിച്ചിട്ടുണ്ട്. ഏതായാലും ഒരു പ്രാക്ടീസിങ് ലോയർക്ക് സത്യാത്മാവുള്ള വഴികാട്ടിയും ആകാം എന്ന പ്രാക്ടിക്കൽ എനിക്ക് ബോധ്യമായത് അഡ്വ. അലക്സ് ജോർജിനെ അടുത്തറിഞ്ഞതിനു ശേഷമാണ്!

അനുഭവം ഒന്ന്:

1990–കളിൽ ആണ്. ഒരു ദിവസം രാത്രി വളരെ വൈകി MGOCSM സ്റ്റുഡന്റ്സ് സെന്ററിൽ ജനറൽ സെക്രട്ടറി എം. സി. ചെറിയാൻ (പിന്നീട് സഖറിയാ മാർ തെയോഫിലോസ്) അച്ചനെ കാണാൻ ചെന്നു. കോൺഫറൻസ് തയ്യാറെടുപ്പുകൾ സംസാരിക്കാനാണ് പോയത്. അവിടെ ചെന്നപ്പോൾ അഡ്വ. അലക്സ് ജോർജും അച്ചനും തമ്മിൽ വലിയ ഗൗരവത്തിലുള്ള ഒരു ചർച്ച നടക്കുകയായിരുന്നു - വിഷയം "നമ്മുടെ കലാലയ ക്യാമ്പസുകളെ എങ്ങനെ നന്മയുടെ പരിശീലന കളരികളാക്കാം." ഈ വിഷയത്തെപ്പറ്റി ഒരു പ്രൊജക്റ്റ് തന്നെ അഡ്വ. അലക്സ് ഉണ്ടാക്കി കൊണ്ടുവന്നിരിക്കുകയാണ്. ഏറെ കാത്തിരിപ്പ് വേണ്ടി വന്നു വന്ന കാര്യം പറയാൻ. കർത്താവ് ബെഥാന്യയിൽ ലാസറിന്റെ ഭവനത്തിൽ വന്നപ്പോൾ മറിയ അവനൊപ്പമിരുന്നു ദൈവരാജ്യത്തിന്റെ തിരുവചനം ശ്രദ്ധാപൂർവം കേട്ടിരുന്നു. മാർത്ത

യാകട്ടെ ആതിഥ്യ മര്യാദയുടെ ഭാഗമായി അടുക്കളയിൽ കഷ്ടപ്പെട്ടു. പരാതിപ്പെട്ട മാർത്തയോട് “മറിയ നല്ല അംശം തെരഞ്ഞെടുത്തു” എന്ന് പറഞ്ഞപ്പോൾ മാർത്തയ്ക്ക് തോന്നിയ വികാരം എന്താണെന്ന് എനിക്ക് മനസ്സിലായി. കോൺഫറൻസിന്റെ ലോജിസ്റ്റിക്സുമായി കഷ്ടപ്പെട്ടു നടന്ന എനിക്ക് മനസ്സിലായി കോൺഫറൻസിലെ നല്ല അംശം അഡ്വ. അലക്സ് ജോർജ് തെരഞ്ഞെടുത്ത “ക്യാമ്പസ്സിലെ ദൈവരാജ്യ നിർമിതി” തന്നെ ആയിരുന്നു എന്ന്. ആ ചർച്ചയിൽ പിന്നെ ഞാനും കൂടി. എന്തെല്ലാം നല്ല ആശയങ്ങൾ അദ്ദേഹത്തിൽ നിന്നും മനസ്സിലാക്കി. കോൺഫറൻസ് എന്ന് പറഞ്ഞാൽ യാത്രയും താമസവും ഭക്ഷണവും കലാപരിപാടികളും മാത്രം അല്ല, ദൈവരാജ്യത്തിലെ അംഗങ്ങൾ ആകുവാൻ യുവതലമുറയ്ക്കുള്ള ബോധനവും പരിശീലനവും ആണ് അതിന്റെ “നല്ല അംശം” എന്ന പാഠം അലക്സ് സാറിൽ നിന്നും ഞാൻ പഠിച്ചു.

അനുഭവം 2:

എനിക്ക് ബന്ധമുള്ള ഒരു കുടുംബത്തിൽ സ്വത്തു തർക്കം. വിദേശത്തു നിന്ന് അവധിക്കു വന്ന അവർക്ക് ഒരു വിദഗ്ധ സിവിൽ കേസ് വക്കീലിനെ പരിചയപ്പെടുത്തി കൊടുക്കണം. ഞാൻ അഡ്വ. അലക്സ് ജോർജിന്റെ നമ്പർ കൊടുത്തു. കുടുംബാംഗങ്ങൾ തമ്മിൽ വലിയ വാശിയിൽ ആയിരുന്നു. എന്റെ ഉൾപ്പെടെ പലരുടെയും വക മാധ്യസ്ഥം പരാജയപ്പെട്ടു, അവസാനമായി ലീഗൽ പരിഹാരം എന്ന നിലയിലാണ് അവരെ ഞാൻ അഡ്വ. അലക്സിന് റെഫർ ചെയ്തത്. ഒരു മാസത്തിനു ശേഷം അവരെ കണ്ടപ്പോൾ ‘കേസ് വിശേഷം എന്തായി’ എന്ന് ഞാൻ ചോദിച്ചു. ചിരിച്ചുകൊണ്ട് ആ ആന്റിയും അങ്കിളും പറഞ്ഞത് ഇങ്ങനെയാണ്, “after two sessions with Adv. Alex, we dropped the legal way and settled it out of court . Adv. Alex is more of a counsellor stuff than a lawyer.”

ആ കേസ് ഇല്ലാതായി എന്ന് മാത്രമല്ല, നീതിപൂർവമായ ഒരു സ്വത്തു വിഭജന ഫോർമുലയും അഡ്വ. അലക്സ് സർ അവർക്കു ഉണ്ടാക്കിക്കൊടുത്തു. അവസാനമായി അതിനകം ശത്രുക്കളായി മാറിയിരുന്ന കുടുംബാംഗങ്ങൾ തമ്മിൽ ഇഷ്ടത്തിൽ ആവുകയും ചെയ്തു എന്ന് പറഞ്ഞു ഈ കഥ ശുഭമായി പര്യവസാനിച്ചു.

ഇതാണ് കർത്താവ് യോഹന്നാൻ 14:16-ൽ പറഞ്ഞ പാറക്കലീത്താ എന്ന അഡ്വക്കേറ്റ്!

അനുഭവം 3:

2005-ൽ ആണ്. വിവാദമായ ഒരു റാഗിംഗ് കേസ്. വളരെ അസാധാരണമായ രീതിയിൽ ഒരു പ്രതിചേർക്കൽ ഉണ്ടായി ആ കേസിൽ. അതി

ജീവിതയ്ക്ക് ചികിത്സാ സഹായം നൽകിയ വനിതാ ഡോക്ടർ ആ കേസിൽ പ്രതിയായി! വളരെ അന്യായമായ ഒരു പ്രതിചേർക്കൽ ആയിരുന്നു അത് എന്ന് ബോധ്യമുള്ള ഞാൻ എന്റെ മുതിർന്ന സഹപ്രവർത്തകൻ ഡോ. വി. സതീഷിനെയും കൂട്ടി അഡ്വ. അലക്സിനെ സമീപിച്ചു. പ്രതികൂലമായ മാധ്യമ രാഷ്ട്രീയ സാഹചര്യങ്ങൾ ആയിട്ടും പൊതുസമൂഹത്തിന്റെ നിലപാട് ഒട്ടും സഹായകരമല്ലാതിരുന്നിട്ടും അഡ്വ. അലക്സ് ജോർജ് തനിക്കു ബോധ്യപ്പെട്ട സത്യത്തിനു വേണ്ടി എടുത്ത ഉറച്ച നിലപാടും, ഞങ്ങൾക്ക് നൽകിയ ലീഗൽ അഡ്വൈസും (ഒരു ഫീസും വാങ്ങാതെ) പലർക്കും ഒരു അദ്ഭുതമായിരുന്നു അന്ന്. "ഇങ്ങനെയും ഒരു വക്കീലോ?" എന്ന് ചോദിച്ചവർ ഏറെയായിരുന്നു. അലക്സ് വക്കീലിന്റെ ഉള്ളിലെ പാറക്കലീത്താ വക്കീൽ ആയിരുന്നു അദ്ദേഹത്തെ വ്യത്യസ്തനാക്കിയത്.

### രോഗശയ്യയിലെ തേജസ്ക്കരണം

അനുഭവം 4:

വർഷം 2021 എന്ന് തോന്നുന്നു. ഒരു ഞായർ ദിവസം കോട്ടയം ഏലിയാ ചാപ്പലിൽ വി. കുർബാന കഴിഞ്ഞു ഞങ്ങൾ തമ്മിൽ കണ്ടു. രോഗശമനത്തിനു ശേഷം ആദ്യമായിട്ടാണ് പള്ളിയിൽ അന്ന് വന്നത്. അല്പസമയം ഇരുന്ന് സംസാരിച്ചാലോ എന്ന് അലക്സ് സർ പറഞ്ഞു. തന്റെ രോഗത്തിന്റെ മെഡിക്കൽ ചരിത്രമൊന്നുമല്ല അദ്ദേഹം പറഞ്ഞത്. രോഗാവസ്ഥയിൽ തനിക്കുണ്ടായ മിസ്റ്റിക്കൽ അനുഭവങ്ങൾ ആയിരുന്നു സംഭാഷണ വിഷയം. കർത്താവും മാതാവും മാർത്തോമാ ശ്ലീഹായും പരുമല തിരുമേനിയും തന്റെ കിടക്കയ്ക്കരികിൽ വന്നു തന്നെ തൊട്ടു തലോടി സംസാരിച്ചതിന്റെ വാങ്മയ ചിത്രമായിരുന്നു അദ്ദേഹം വരച്ചുകാട്ടിയത്. രോഗം മൂർച്ഛിക്കുമ്പോൾ ചിലർക്കുണ്ടാകുന്ന ഡെലീറിയം (മതിഭ്രമം) എന്ന് ഡോക്ടർമാർ ഒരു പക്ഷെ വിചാരിച്ചേക്കാവുന്ന ഒരു അനുഭവ വിവരണം. പക്ഷെ അലക്സ് സാറിന്റെ ആത്മീയ ജീവിതം അറിയാവുന്നവർക്ക് അത് മറുരൂപ മലയിൽ സംഭവിച്ച transfiguration എന്ന സ്പിരിച്വൽ എക്സ്പീരിയൻസ് ആയിരുന്നു എന്ന് തിരിച്ചറിയാം.

### അവിചാരിതമായ ഒരു റോങ്ങ് കോൾ

അനുഭവം 5:

വിടചൊല്ലുന്നതിന് എതാനും മാസം മുമ്പാണത്. രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുമ്പോൾ ആ ലിസ്റ്റിൽ അലക്സ് സർ ഉള്ള കാലം. നേരിൽ കാണണം എന്ന തോന്നൽ ശക്തമായിരുന്നു. പക്ഷെ അദ്ദേഹം എറണാകുളത്താണ്. കോവിഡ് അണുബാധ റിസ്ക് ഉണ്ട്. അതിനാൽ സന്ദർശനം വേണ്ട എന്ന് തീരുമാനിച്ചു. വിവരങ്ങൾ പൊതു സുഹൃത്തും പൊതു

ബന്ധുവും ആയ പാമ്പാടി കാഞ്ഞിരത്തുംമൂട്ടിൽ പൊന്നുകുട്ടിച്ചായൻ വഴി അറിയുന്നുണ്ട്. അങ്ങനെയിരിക്കെ ഒരു ദിവസം അലക്സ് സാറിന്റെ ഒരു കാൾ "ഡോക്ടർ എന്താണ് വിശേഷം? മിസ്ഡ് കാൾ കണ്ടിട്ട് ഞാൻ വിളിച്ചതാണ്." ഞാൻ ഒരു നിമിഷം ഒന്ന് അമ്പരന്നു – കാരണം, ഞാൻ വിളിച്ചിട്ടില്ല. പക്ഷെ ആ സംഭാഷണം ഒരു മണിക്കൂറോളം നീണ്ടു. രോഗാനുഭവത്തിന്റെ ആത്മീയ തലങ്ങളെ സ്വന്ത അനുഭവത്തിന്റെ അടിസ്ഥാനത്തിലുള്ള ഒരു റിഫ്ളക്ഷൻ ആയിരുന്നു ആ ഊഷ്മളമായ വർത്തമാനം. ഒരുമിച്ച് ഒരു "കരുണയുള്ള ദൈവമേ" ചൊല്ലി അവസാനിപ്പിച്ച ആ സംഭാഷണം.

അതിനുശേഷം ഞാൻ എന്റെ ഫോൺ ചെക്ക് ചെയ്തു – ശരിയാണ് അലക്സ് ജോർജിന് എന്റെ ഫോണിൽ നിന്നും ഒരു കാൾ പോയിട്ടുണ്ട്! അതെങ്ങനെ സംഭവിച്ചു എന്നെനിക്കറിയില്ല – നിയതിയുടെ നിയോഗം പോലെ ഒരു കാൾ! ഏതായാലും ഏതാനും ആഴ്ചകൾക്കു ശേഷം ബിനോ ബേബി അലക്സിന്റെയും, പൊന്നുക്കുട്ടിച്ചായന്റെയും ഫോൺ വന്നു – "അലക്സ് ഇനി നമ്മോടൊപ്പം ഇല്ല."

ആ ശ്വാസം വായു ആയി മാറി.

പരിശുദ്ധാത്മാവിന്റെ ഫലങ്ങൾ എല്ലാം പുറപ്പെടുവിച്ചുകൊണ്ടിരുന്ന ഉപദേഷ്ടാവും കാര്യസ്ഥനും ആയിരുന്ന അലക്സ് ജോർജ് വക്കീൽ തന്റെ നാഥന്റെ തോട്ടത്തിലെ വിശ്വസ്തനായ കാര്യസ്ഥൻ ആയിരിക്കും എന്നതിൽ നമുക്ക് പ്രത്യാശിക്കാം. മലങ്കരസഭയിലെ അല്മായ വിശുദ്ധരുടെ നിരയിൽ അഡ്വ. അലക്സ് ജോർജ് തന്റെ നിഷ്കളങ്കമായ പുഞ്ചിരി തൂകി ഇരിക്കുന്നുണ്ടാവും എന്നതിൽ എനിക്ക് സംശയം ഒട്ടുമില്ല.

# 5

# ദൈവസന്നിധിയിൽ വാദിക്കുന്ന വക്കീൽ


## ഫാ. പി. എ. ഫിലിപ്പ്

### (ഡയറക്ടർ, മിനിസ്ട്രി ഓഫ് ഹ്യൂമൻ എംപവർമെന്റ്, മലങ്കര ഓർത്തഡോക്സ് സഭ)


കോട്ടയം ബാറിലെ പ്രമുഖ അഭിഭാഷകനും മലങ്കര ഓർത്തഡോക്സ് സഭയുടെ അഭിമാനപുത്രനുമായിരുന്ന എരുത്തിക്കൽ അഡ്വ. അലക്സ് ജോർജ് ശരീരപ്രകാരം നമ്മെ വിട്ടുപിരിഞ്ഞിട്ടു ഒരു വർഷമാകുന്നു. ഡൽഹിയിൽ നിന്നും കോട്ടയത്തേക്ക് എന്റെ ശുശ്രൂഷാ മേഖല മാറ്റിയ സമയം മുതലാണ് ഞാൻ അഡ്വ. അലക്സ് ജോർജിനെ അടുത്ത് പരിചയപ്പെടുന്നത്. സഭയുടെ മാനവ ശാക്തീകരണ വിഭാഗത്തിന്റെ ഓഫീസിൽ അനേക സന്ദർഭങ്ങളിൽ വന്ന് വിലപ്പെട്ട ആശയങ്ങൾ പങ്കുവയ്ക്കുകയും നല്ല നിർദേശങ്ങൾ അദ്ദേഹം എനിക്ക് പകർന്നു തരികയും ചെയ്തിട്ടുണ്ട്. നിയമത്തിൽ അദ്ദേഹത്തിനുള്ള അവഗാഹം ഇടപെട്ടിട്ടുള്ള എല്ലാവർക്കും ബോധ്യപ്പെട്ടിട്ടുള്ളതാണ്. അദ്ദേഹത്തിന്റെ സഹപ്രവർത്തകരും ജൂനിയർ അഭിഭാഷകരും ഇക്കാര്യം സാക്ഷ്യപ്പെടുത്തുമെന്ന് എനിക്ക് ഉറപ്പുണ്ട്. 14 വർഷത്തോളം നീണ്ട ഞങ്ങളുടെ സൗഹൃദത്തിന്റെ മധുരം ഇപ്പോൾ ഞാൻ ഓർമിച്ചെടുക്കുന്നു. വ്യക്തിപരമായ ചില പ്രശ്നങ്ങൾ മൂലം ഞാനുമായി അകന്ന ഒരു അനുഭവവും ഉണ്ടായിട്ടുണ്ട്. എന്നാൽ കാര്യങ്ങളുടെ സത്യാവസ്ഥ നന്നായി ബോധ്യപ്പെട്ടപ്പോൾ ആ അകലം എല്ലാം മറന്ന് വളരെ സുദൃഢമായ ഹൃദയബന്ധം വിളക്കിചേർക്കുവാൻ അദ്ദേഹത്തിനും എനിക്കും സാധിച്ചു. അഡ്വ. അലക്സ് എനിക്ക് ഒരു മൂത്ത സഹോദരനെപ്പോലെയായിരുന്നു. ആ വ്യക്തിത്വത്തിൽ ഞാൻ കണ്ടറിഞ്ഞ ചില കാര്യങ്ങൾ കുറിക്കട്ടെ.

നല്ല തിരക്കുള്ള ഒരു അഭിഭാഷകൻ ആയിട്ടും സമയം വേർതിരിച്ചു പ്രാർത്ഥന കൃത്യമായി നടത്തുന്നതിൽ ഒരു വിട്ടുവീഴ്ചയും കാണിച്ചിരുന്നില്ല. കുടുംബമായി പ്രാർത്ഥിക്കുന്നതിൽ ആനന്ദം കണ്ടെത്തിയിരുന്നു. കുടുംബ

പ്രാർത്ഥന എന്ന സുകൃതം അന്യം നിന്നു പോകുന്ന ഇക്കാലത്തു അലക്സ് വക്കീലിന്റെ കുടുംബം ഒരു വേറിട്ട കാഴ്ച ആണ്. ഓരോ കേസിലും നിയമത്തിന്റെ ഭൂതകണ്ണാടി ഉപയോഗപ്പെടുത്തുന്നത് അഭിജ്ഞനായ ഒരു അഭിഭാഷകന്റെ കഴിവാണ്. എന്നാൽ ഓരോ കേസിലും ദൈവത്തിന്റെ ആലോചന കൂടി കേൾക്കുവാൻ ഒരു വക്കീൽ തയ്യാറാവുന്നത് അപൂർവമായിരിക്കും. A lawyer's profession is a liar's profession എന്ന് ഒരു അഭിഭാഷകൻ കൂടി ആയിരുന്ന ഗാന്ധിജി പറഞ്ഞിട്ടുണ്ടല്ലോ. പല കള്ളങ്ങളും നിയമത്തിന്റെ പിൻബലത്തോടെ സത്യമെന്നു സ്ഥാപിച്ചെടുക്കുവാൻ പല മികച്ച അഭിഭാഷകർക്കും കഴിഞ്ഞെന്നിരിക്കും. എന്നാൽ സത്യത്തിന്റെയും നീതിയുടെയും ഭാഗത്തു മാത്രം നിലകൊള്ളുവാൻ അസാമാന്യമായ നീതിബോധം ആവശ്യമാണ്. കലഹിച്ചും മല്ലിട്ടും വിവാഹമോചനത്തിനായി കോടതിയെ സമീപിക്കുന്ന ചില ദമ്പതിമാരുടെ കാര്യങ്ങൾ അദ്ദേഹം എന്നോട് പങ്കുവച്ചിട്ടുണ്ട്. അവരവരുടെ കക്ഷികളുടെ നിലപാടുകൾ അല്പം മസാല കൂടി ചേർത്ത് അവതരിപ്പിക്കുന്നതിൽ സമർത്ഥരാണ് പല വക്കീലന്മാരും. സ്വന്തം കക്ഷിയുടെ വിജയം ഉറപ്പുവരുത്താനും അവരിൽ നിന്ന് പരമാവധി വക്കീൽ ഫീസ് വാങ്ങുവാനുമാണ് കുടുംബകേസുകൾ കൈകാര്യം ചെയ്യുന്ന അധികം വക്കീലന്മാരും ശ്രമിക്കുന്നത്. അത് തികച്ചും സ്വാഭാവികമാണ്. കുടുംബപ്രശ്നവുമായി വക്കീലന്മാരെ സമീപിച്ചാൽ ചെറിയ ഒരു പ്രശ്നം വലുതാക്കാനും വഷളാക്കാനും മാത്രമേ അവർ ശ്രമിക്കൂ. ഇവിടെയാണ് അലക്സ് വക്കീൽ വ്യത്യസ്തനാവുന്നത്. പ്രശ്നവുമായി തന്റെ അടുക്കൽ വരുന്ന കക്ഷിയുടെ കോടതിയിലെ വിജയം മാത്രം പരിഗണിക്കാതെ ആ കുടുംബബന്ധത്തിനു കൂടുതൽ പ്രാധാന്യം നൽകുവാനും അതു തകർന്നു പോകാതെ പ്രാർത്ഥനാപൂർവം ഇരു കൂട്ടരേയും വിളിച്ചു വരുത്തി സന്ധിസംഭാഷണങ്ങൾ നടത്തി ആ കുടുംബത്തെ യഥാസ്ഥാനപ്പെടുത്തുന്ന ശ്രേഷ്ഠമായ ഒരു ശുശ്രൂഷ അദ്ദേഹം ചെയ്തിരുന്നു. അറ്റുപോയ പല ബന്ധങ്ങളെയും ഈ രീതിയിൽ വിളക്കിച്ചേർക്കുവാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. അങ്ങനെ സമാധാനത്തിൽ എത്തിയ ചില കുടുംബങ്ങളെ എനിക്ക് നേരിട്ട് അറിയാം. 'കേടു പോക്കുന്നവൻ എന്ന് പേരാകും' എന്ന് വേദപുസ്തകം സാക്ഷിക്കുന്ന തരത്തിലുള്ള ഉന്നതമായ ഒരു ദൈവിക ശുശ്രൂഷയാണത് (യെശയ്യാ 58:12: കേടുതീർക്കുന്നവനെന്നും കുടിയിരിപ്പാൻതക്കവണ്ണം പാതകളെ യഥാസ്ഥാനത്താക്കുന്നവനെന്നും നിനക്കു പേർ പറയും). ഒരു പ്രാർത്ഥനാ മനുഷ്യനൊപ്പം ഏറെനാൾ ജീവിക്കുവാൻ കഴിഞ്ഞതിൽ മായ ടീച്ചറും മൂന്നു മക്കളും ഭാഗ്യവതികളാണ്. വേദപുസ്തകം സംബന്ധിച്ചും ഓർത്തഡോക്സ് ആരാധന സംബന്ധിച്ചും തികച്ചും തീക്ഷ്ണവാനായിരുന്നു അഡ്വ. അലക്സ്. ദൈവവചനം പഠിക്കുവാനും പ്രസംഗിക്കുവാനും അദ്ദേഹം കാണിച്ചിരുന്ന ശുഷ്കാന്തി ഏറെ പ്രശംസനീയമാണ്.

തെറ്റ് പറ്റിയെന്നു മനസ്സിലായാൽ അത് തുറന്നു സമ്മതിക്കുവാനും അതിൽ പശ്ചാത്തപിക്കുവാനും അത് തിരുത്തുവാനും അദ്ദേഹത്തിന് ഒരു മടിയും ഉണ്ടായിരുന്നില്ല. മുമ്പ് സൂചിപ്പിച്ചതുപോലെ ചില തെറ്റിദ്ധാരണകൾ മൂലം ഇടക്കാലത്തു ഞങ്ങൾ തമ്മിലുള്ള സൗഹൃദം ഉലഞ്ഞുപോയിരുന്നു. ചില വ്യക്തിപരമായ കാരണങ്ങൾ അതിനുണ്ടായിരുന്നു. അതിന്റെ പേരിൽ ഞങ്ങൾ തമ്മിൽ വലിയ വാദപ്രതിവാദങ്ങളും നടന്നു. പിന്നീട് ചില വർഷ ങ്ങളിലേക്കു ഞങ്ങൾ ബദ്ധവൈരികളെപ്പോലെ ആയിരുന്നു. എന്നാൽ അദ്ദേ ഹത്തിന് പറ്റിയ തെറ്റ് തിരിച്ചറിഞ്ഞപ്പോൾ ആത്മാർത്ഥമായി അതിൽ പശ്ചാ ത്തപിക്കുവാനും തെറ്റ് തിരുത്തുവാനും ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധം പൂർവാധികം ശക്തിയോടും ശോഭയോടും കൂടെ നിലനിറുത്തുവാനും അദ്ദേഹം പരിശ്രമിച്ചു. ആ ഒരു തെറ്റിന്റെയോ തെറ്റിദ്ധാരണയുടെയോ കാര്യത്തിന് അദ്ദേഹം എത്ര തവണ എന്നോട് മാപ്പു പറഞ്ഞു എന്ന് എനിക്ക് അറിഞ്ഞു കൂടാ. അതായിരുന്നു ആ വലിയ മനുഷ്യന്റെ മഹത്വം. തെറ്റുകൾ പറ്റുക മനുഷ്യസഹജമാണല്ലോ. എന്നാൽ അത് തിരിച്ചറിയുമ്പോൾ തിരു ത്താൻ തയ്യാറാവുന്നതാണ് ഏറ്റം വലിയ ശ്രേഷ്ഠത. ശാരീരിക വിഷമത കൾ കലശലായപ്പോൾ (കോവിഡ് കാലത്ത്) അദ്ദേഹം കോട്ടയത്ത് നിന്ന് എറണാകുളത്തേക്കു താമസം മാറ്റിയിരുന്നു. എങ്കിലും ഇടയ്ക്കിടയ്ക്ക് ഫോണിൽ വിളിച്ചു വിവരങ്ങൾ അറിയിച്ചിരുന്നു. പ്രാർത്ഥിക്കണമെന്നു പറ ഞ്ഞിരുന്നു. പരസ്പരം ബലപ്പെടുത്തുന്ന, ആശ്വസിപ്പിക്കുന്ന മണിക്കൂറു കളോളം നീളുന്ന ഫോൺ സംഭാഷണങ്ങൾ ഞങ്ങൾ തമ്മിൽ ഉണ്ടായിട്ടുണ്ട്. ആത്മീയകാര്യങ്ങൾ, സഭയെ സംബന്ധിച്ച സ്വപ്നങ്ങൾ ഒക്കെ പങ്കുവച്ചി രുന്നു.

വേദപുസ്തക പാരായണം, വേദപുസ്തക പഠനം, മുടങ്ങാതെയുള്ള ആരാധനയിലെ സംബന്ധം ഇവയെല്ലാം അന്യൂനമായി അദ്ദേഹം നടത്തിയി രുന്നു. നല്ല വേദപരിജ്ഞാനവും പരപ്പാർന്ന വായനയും അത് പ്രകാശിപ്പി ക്കാനുള്ള വാഗ്‌വിലാസവും ഉണ്ടായിരുന്നതിനാൽ ഒരു നല്ല സുവിശേഷ പ്രസംഗകനായും അദ്ദേഹം ശോഭിച്ചിരുന്നു. കോട്ടയം ചെറിയപള്ളിയിലും മറ്റു പല പള്ളികളിലും അദ്ദേഹത്തിന് അവസരം നൽകിയിട്ടുണ്ട്. മലയാള ത്തിലും ഇംഗ്ലീഷിലും വളരെ മധുരമായും പ്രഗത്ഭമായും അദ്ദേഹം പ്രസംഗി ക്കുമായിരുന്നു. ഒരു മുഴുസമയ സുവിശേഷകനാകുവാനും ആഗ്രഹമു ണ്ടെന്ന് എന്നോട് പറഞ്ഞിട്ടുണ്ട്. രോഗാതുരനായി എറണാകുളത്തു കഴിയു മ്പോൾ ചില ദുഃഖങ്ങളും പങ്കുവച്ചിട്ടുണ്ട്. അതിൽ ഏറ്റവും പ്രധാനമായത് സഭയിലെ കലഹവും അന്തമില്ലാത്ത വ്യവഹാരങ്ങളുമാണ്. ക്രിസ്തീയ സ്നേഹത്തിന്റെ ആത്മാവിൽ എന്ത് വിട്ടുവീഴ്ചയ്ക്കും തയ്യാറാവണമെന്നും സഭയിൽ ശാശ്വത സമാധാനം പുലർന്നു കാണണമെന്നും അതിയായി ആഗ്രഹിച്ചിരുന്നു. നൂറ്റാണ്ടുകൾ നീളുന്ന ഈ പ്രശ്നത്തിലൂടെ ഇരു കക്ഷി

കളും ക്രിസ്തീയ സാക്ഷ്യം നഷ്ടപ്പെടുത്തുകയാണെന്നും പൊതുസമൂഹത്തിന്റെയും വളർന്നു വരുന്ന തലമുറയുടെയും മുമ്പിൽ പരിഹാസ്യരാവുകയാണെന്നും ഉറച്ചു വിശ്വസിക്കുകയും അക്കാര്യം പല വേദികളിൽ പങ്കുവയ്ക്കുകയും ചെയ്തിട്ടുണ്ട്.

അഡ്വ. അലക്സിന്റെ വേർപാടിലൂടെ ഒരു ജ്യേഷ്ഠ സഹോദരനെയാണ് എനിക്ക് നഷ്ടപ്പെട്ടത്. അനുകരണീയമായ ആ ജീവിത മാതൃകയ്ക്ക് മുമ്പിൽ കൂപ്പുകൈ! ദൈവം തന്റെ നിത്യ കൂടാരത്തിൽ അവകാശവും ആശ്വാസവും അഡ്വ. അലക്സിന് നൽകട്ടെ.

# 6

# ദൈവനിയോഗത്താൽ വക്കീലായി

## ഫാ. ജോൺ തോമസ് ആലുംമൂട്ടിൽ (ന്യൂയോർക്ക്)

നിയോഗം മനസ്സിലാക്കി ജീവിച്ച വ്യക്തി. മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യയുടെ ജനറൽ സെക്രട്ടറി എന്ന നിലയിൽ 1986–ൽ കോട്ടയത്ത് താമസമാക്കിയതോടെ, അലക്സ് ജോർജുമായി പരിചയപ്പെട്ടു; ബന്ധം വളർന്നു. മൂവ്മെന്റിന്റെ സീനിയർ ഫ്രണ്ട്സ് എന്ന രീതിയിലാണ് അലക്സ് ജോർജിനെ ആദ്യം പരിചയപ്പെട്ടത്. തുടർന്ന് തന്റെ സഹോദരൻ, കുഞ്ഞുങ്ങൾ ഒക്കെയും കാലാകാലങ്ങളിൽ എം. ജി. ഒ.സി.എസ്.എം. മെമ്പേഴ്സ് ആയതോടെ അഡ്വ. അലക്സ് ജോർജുമായി പലവിധത്തിൽ ബന്ധപ്പെടേണ്ടി വന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ കഴിവുകൾ മനസ്സിലായതോടെ, എം.ജി.ഒ.സി.എസ്.എം. ഓറിയന്റേഷൻ ക്യാമ്പിൽ ക്ലാസ്സ് എടുക്കുവാൻ പലപ്പോഴും വിളിച്ചിട്ടുണ്ട്. അതിൽ ആദ്യ ക്ലാസ്സിലെ ചോദ്യോത്തരവേള ഒരിക്കലും വിസ്മരിക്കുകയില്ല. പത്താം ക്ലാസ്സിലേക്ക് പ്രവേശിക്കുന്ന സമർത്ഥരായ ഒരു വിദ്യാർത്ഥിസമൂഹത്തിന് നടത്തപ്പെടുന്ന കോൺഫ്രൻസ് ആണ്. അവരുടെ കരിയർ ഗൈഡൻസിന്റെ ഒരു ക്ലാസ് ആണ്. 'നിയമ' വിദ്യാർത്ഥികളാകുന്നതിന്റെ മാഹാത്മ്യമൊക്കെ വിവരിച്ചു. തുടർന്ന് ചോദ്യോത്തരവേളയായി. ചോദ്യം: "കേസുകൾ ജയിക്കുവാൻ നിങ്ങൾ വക്കീലന്മാർ കള്ളം പറയാറില്ലേ?" അലക്സിന്റെ ഉത്തരം: "കള്ളം പറഞ്ഞ് കേസ് ജയിക്കുവാനാകയില്ല. കേസിന്റെ നിയമവശങ്ങൾ മനസ്സിലാക്കി സംസാരിച്ചെങ്കിലേ വിജയിക്കുകയുള്ളു." കുട്ടികളുടെ ചോദ്യങ്ങളുടെ മറുപടിയായി, താനെങ്ങനെ വക്കീലായി, എന്ന് അദ്ദേഹത്തിന് പറയേണ്ടതായി വന്നു.

കോളജിൽ പഠിക്കുന്ന കാലത്ത്, കോട്ടയത്തു കൂടി പാഞ്ഞുപോകുന്ന 'കളക്ടർ' എന്നെഴുതിയ കാറുകൾ കാണുമ്പോൾ, ഒരു കളക്ടർ ആകണമെന്ന ആഗ്രഹമുദിച്ചു. അതിനുവേണ്ടി സിവിൽ സർവ്വീസ് പരീക്ഷ പലവട്ടം എഴുതി, ലഭ്യമായില്ല. അതേ തുടർന്ന് കളക്ടർമാരോട് ദേഷ്യമായി.

അവരെ വഹിച്ച് പോകുന്ന കാറുകൾ കാണുന്നത് സഹിക്കാവതായി. വല്ലാത്ത മാനസിക പിരിമുറുക്കം. ഒടുവിൽ നിശ്ചയിച്ചു കളക്ടറുമായി ഒരു അഭിമുഖം നടത്തുക തന്നെ. കോട്ടയം കളക്ട്രേറ്റിലേക്ക് കടന്നുചെന്നു. കളക്ടറുമായി സംസാരിച്ചു. തന്റെ ഉള്ളിലെ ദേഷ്യമെല്ലാം തുറന്നു പറഞ്ഞു. ഒരു ആശ്വാസം. കളക്ടർ സുസ്മേരവദനനായി മറുപടി കൊടുത്തു.

'മിസ്റ്റർ അലക്സ്, ഞാനൊരു ഡോക്ടർ ആകുവാൻ ആഗ്രഹിച്ചു. എൻട്രൻസ് എഴുതി. ലഭ്യമായത് എൻജിനീയറിംഗ്. അതു കഴിഞ്ഞ് വെറുതെയൊന്ന് സിവിൽ സർവ്വീസ് എക്സാം എഴുതിയെന്നു മാത്രം. പരീക്ഷ പാസ്സായി. ഇപ്പോൾ കളക്ടർ ആയി സേവനം അനുഷ്ഠിക്കുന്നു. ഇന്ന് ഇത് ദൈവനിയോഗമായി കരുതുന്നു. അലക്സ് തന്നെക്കുറിച്ചുള്ള നിയോഗം, കണ്ടുപിടിക്കുക, ദൈവം അനുഗ്രഹിക്കും." മനസ്സിലെ വിദ്വേഷം നീങ്ങിക്കിട്ടിയ സന്തോഷത്തിൽ താൻ കളക്ട്രേറ്റിനു പുറത്തുവന്നു. ദിവസങ്ങൾ നീങ്ങി. ചെറുപ്പകാലത്ത് ഈ കളക്ട്രേറ്റ് റോഡുവഴി വക്കീലന്മാർ കയ്യിൽ കോട്ടുമിട്ടു നടക്കുമ്പോൾ വക്കീലാകുവാൻ ആഗ്രഹിച്ചില്ലേ? ആ ബോധോദയം ആണ് തന്നെ വക്കീലാക്കിയത്. ഇത് ദൈവനിയോഗമായി കാണുന്നു.

അലക്സ് തുടർന്നു: തിരുമേനിയും വൈദികരും (ശേഷം ജനവും) വിവാഹകൂദാശ കഴിയുമ്പോൾ ഭക്ഷണം കഴിച്ച് മടങ്ങും. അതേ തുടർന്നുണ്ടാകുന്ന ഉരസലുകൾ, വക്കീലന്മാരുടെ മുമ്പിലേക്കാണ് വരുന്നത്. പല കേസുകളും എടുത്ത് കൗൺസിലിങ്ങിലൂടെ രമ്യമാക്കപ്പെടുമ്പോൾ, ഇത് ദൈവനിയോഗം തന്നെ എന്നു മനസ്സു പറയും. അതിർവരമ്പുകളുടെ പ്രശ്നവുമായി കേസ് ഫയൽ ചെയ്യുന്നവരുണ്ട്. പലവട്ടം കോടതി കയറിയിറങ്ങുമ്പോൾ മടുക്കും. അവരോട് സ്നേഹത്തോടെ ചോദിക്കും, "ഈ അലച്ചിലും പണച്ചിലവും കഴിഞ്ഞ് അതിർ അല്പം കൂടി വികസിപ്പിച്ചാലും വല്ല നേട്ടവുമുണ്ടോ? അതേസമയം ഒരു നല്ല സ്നേഹിതനെയോ, സഹോദരനെയോ നഷ്ടപ്പെടുകയല്ലേ?" പെറ്റീഷണർ തന്നെ കേസ് പിൻവലിപ്പിക്കും. വാദിയും പ്രതിയും സന്തുഷ്ടരായി ഒരുമിച്ചു പോകുവാൻ പ്രേരണ ലഭ്യമാക്കിയത് ദൈവനിയോഗമല്ലേ?

# 7

# മധുരിക്കുന്ന ഓർമ്മകൾ

## അഡ്വ. വർഗീസ് പി. തോമസ്

എന്റെ ഔദ്യോഗികനാമം അഡ്വ. വർഗീസ്.പി.തോമസ് എന്നാണെങ്കിലും എന്നെ വാത്സല്യത്തോടെ പൊന്നച്ചൻ എന്നാണ് വിളിച്ചിരുന്നത്. ഞങ്ങൾ തമ്മിൽ ആദ്യമായി പരിചയപ്പെടുന്നത് 1977-ൽ തിരുവല്ല മജിസ്ട്രേറ്റ് കോർട്ടിൽ ഒരുകേസിനുവേണ്ടി കോട്ടയത്തുനിന്ന് അദ്ദേഹം എത്തിയപ്പോഴാണ്. ആ ബന്ധം പിന്നീട് സൗഹൃദമായി തുടരവെ അതു സാഹോദര്യബന്ധമായി. അദ്ദേഹത്തിന്റെ കുടുംബംഗങ്ങളും എന്റെ ഭാര്യയും മക്കളും തമ്മിൽ പരസ്പരം ആ സ്നേഹം പങ്കിട്ടു. കോട്ടയത്ത് എന്ന് എത്തിയാലും അലക്സിനെ കണ്ടിട്ടു മാത്രം പല സ്ഥലത്തും പോകുകയുള്ളായിരുന്നു.

അലക്സ് പുതിയ ഓഫീസ് എടുത്തു സ്വതന്ത്രമായി പ്രാക്ടീസ് ആരംഭിച്ച ദിവസം എന്റെ സാമീപ്യം ഉണ്ടായിരുന്നു. വീടിന് സ്ഥലം വാങ്ങിയപ്പോഴും വീടുപണിയുമ്പോഴും മക്കളുടെ വിവാഹക്കാര്യങ്ങളിലും മറ്റു ചടങ്ങുകൾക്കും പരസ്പരം ആലോചനകൾ നടത്തുമായിരുന്നു. എന്റെ കാര്യത്തിലും അതുപോലെ അലക്സിന്റെ ആലോചനയും ആശിർവാദവും ഉണ്ടായിരുന്നു. എന്റെ ഭാര്യയ്ക്ക് കാൻസർരോഗം മൂലം ഏഴു കൊല്ലത്തോളം പ്രയാസങ്ങൾ അനുഭവിക്കേണ്ടിവന്നു. പല സമയങ്ങളിലായി ഈ സ്നേഹിതൻ എറണാകുളത്തെത്തി പ്രാർത്ഥിച്ചു സ്വാന്തനം നൽകിയത് ഒരിക്കലും മറക്കില്ല. എന്റെ സഹധർമ്മിണി എറണാകുളം YMCA- യിൽ ക്രിസ്തുമസ് കരോളിനുവേണ്ടി പാട്ടുകൾ പഠിക്കുവാൻ മക്കളുമായി ചെല്ലുമ്പോൾ, അലക്സിന്റെ മകൾ റ്റാനിയായും ആ സംഘത്തിലെ അംഗമായിരുന്നു. എന്റെ ഭാര്യയുടെ വേർപാടിൽ എന്നെ സ്ഥിരം ആശ്വസിപ്പിച്ച ഒരു സഹോദരനാണ് അലക്സ്.

ഞാൻ ബാർ കൗൺസിൽ ഇലക്ഷന് സ്ഥാനാർത്ഥിയായി നിന്നപ്പോൾ എന്റെ വിജയത്തിനുവേണ്ടി അഹോരാത്രം ശ്രമം നടത്തിയ ഒരു സഹോദരനെയാണ് എനിക്ക് നഷ്ടമായത്. തന്റെ സൗമ്യതയും സഹോദര

തുല്യമുള്ള സ്നേഹവും മറ്റുള്ളവരെപ്പറ്റിയുള്ള കരുതലും അനുകരണാർഹ മായ സ്വഭാവ വൈശിഷ്ട്യവുമാണ്.

അദ്ദേഹം വക്കീൽ തൊഴിലിൽ മാന്യത സൂക്ഷിച്ചിരുന്നു. കൺസ്യൂമർ നിയമത്തിന്റെ ആദ്യപാദത്തിൽ അദ്ദേഹം ആധികാരികതയോടെ കോസു കൾ നടത്തുക മാത്രമല്ല, പല വേദികളിലും ഈ വിഷയം അവതരിപ്പിക്കു കയും ചെയ്തിട്ടുണ്ട്. ഉപഭോക്ത നിയമത്തിന്റെ നല്ല വശങ്ങളും ദോഷവശ ങ്ങളും പറയുന്നതിന് അലക്സിന്റെ അഭിപ്രായങ്ങൾക്ക് ആധികാരികത കൊടുത്തിരുന്നു. സിവിൽ കേസ് നടത്തുന്നതിലും കുടുംബകോടതികളിലെ കേസുകൾ നടത്തുന്നതിലും തന്റെ പ്രാഗൽഭ്യം തെളിയിച്ചിട്ടുണ്ട്.

ഹൈക്കോർട്ടിലേക്ക് അദ്ദേഹത്തിന്റെ പ്രാക്ടീസ് മാറ്റിക്കഴിഞ്ഞ് പല പ്പോഴും സഹോദരൻ അഡ്വ. സക്കറിയായോടൊത്ത് ഞങ്ങൾ കാണുകയും സ്നേഹം പങ്കിടുകയും ചെയ്തിരുന്നു. പ്രസിദ്ധീകരിച്ച എന്റ പല പുസ്ത കങ്ങളുടെയും വിമർശകനും ആശയങ്ങളുടെ ഉപദേശകനുമായിരുന്നു. ഈ സഹോദരൻ രോഗാവസ്ഥയിലായിരുന്നപ്പോഴും ഹോസ്പിറ്റലിൽ നിന്ന് എന്നെ വിളിക്കുകയും അദ്ദേഹം രചിച്ച ഒരുപുസ്തകം പ്രകാശിപ്പിക്കുന്ന തിന് ആലോചന നടത്തുകയും ചെയ്തിരുന്നു.

വക്കീലന്മാരുടെ ഇടയിലെ സൗമ്യതയുള്ള ഒരു വ്യക്തിയായിരുന്നു. അനേകം സുഹൃത്ബന്ധം അദ്ദേഹം കാത്തുസൂക്ഷിച്ചിരുന്നു. സമുദായിക ബന്ധത്തിൽ ആത്മീയതയുടെ അന്തസത്ത ഉൾക്കൊണ്ടു ജീവിച്ചവനാണ്. വൈദികർക്കും പല ആത്മീയ സംഘടനയിലുള്ളവർക്കും ജീവിത മൂല്യവർ ദ്ധനയ്ക്ക് അദ്ദേഹം ക്ലാസ്സുകൾ എടുത്തിരുന്നു. പല പൊതുമേഖലാ സ്ഥാപ നങ്ങളുടെയും നിയമോപദേഷ്ടാവായിരുന്നു.

എല്ലാറ്റിനുപരിയായി അദ്ദേഹം ഒരു മനുഷ്യസ്നേഹിയായിരുന്നു. ആ സ്നേഹം പറഞ്ഞു തീർക്കാൻ പറ്റില്ല. അതുകൊണ്ടാണല്ലോ എല്ലാവരും സ്നേഹത്തെപ്പറ്റി വീണ്ടും വീണ്ടും പറയുന്നതും, പാടുന്നതും. ജീവിത ത്തോട് ഏറ്റവും അടുത്തു ബന്ധം പുലർത്തുന്ന ഒരേ ഒരു വികാരം സ്നേഹ മാണ്. ലോകത്ത് നമുക്ക് ആദരിക്കാനുള്ളതും കടപ്പെട്ടിരിക്കുന്നതുമായ ഒരു വസ്തുതയാണ് സ്നേഹം. അതു യുദ്ധം ചെയ്തു നേടാവുന്നതല്ല, പിടിച്ചു പറിച്ചെടുക്കാൻ സാധിക്കുന്നതല്ല. അതു നിഗളിക്കില്ല, വിദ്വേഷിക്കില്ല, അതു അഹങ്കരിക്കില്ല, അതുകൊടുക്കാൻ മാത്രമുള്ളതാണ്. ഈ സദ്ഗുണങ്ങളെ ക്കൊണ്ട് അദ്ദേഹം നിറഞ്ഞിരുന്നു.

മറ്റൊരാളെ പ്രശംസിക്കുന്നതിനും അഭിനന്ദിക്കുന്നതിനും, ആശംസകൾ നൽകുന്നതിനും ഒട്ടും പിശുക്ക് കാണിക്കാത്തവനായിരുന്നു അഡ്വ. അലക്സ് ജോർജ്ജ്. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ കിട്ടേണ്ട പ്രശംസക ളോ, ആദരവുകളോ, അനുമോദനങ്ങളോ അർഹിക്കുന്ന തരത്തിൽ ലഭിച്ചി

ല്ലെന്ന് വിചാരിക്കുന്നവനാണ് ഞാൻ. ഇത്തരുണത്തിൽ ഒരു കഥ ഓർത്തി വിടെ കുറിക്കട്ടെ!

അമേരിക്കയിലെ ഒരു ദേവാലയത്തിൽ ഒരു മരണാനന്തര ചടങ്ങ് നടക്കുന്നു. മരിച്ച ആൾ വളരെ പ്രായം ചെന്നവൻ. പലരും അദ്ദേഹത്തെ പുകഴ്ത്തി പറഞ്ഞുക്കൊണ്ടിരുന്നു. കാണാൻ വരുന്നവർ ഓരോ പൂവുമായി വന്നുകൊണ്ടിരുന്നു. അവർ നിരനിരയായി നിന്ന് മൃതശരീരത്തിൽ പൂക്കൾ വച്ച്, ആദരാഞ്ജലികൾ അർപ്പിച്ച്, പിൻമാറിക്കൊണ്ടുമിരുന്നു. പ്രസംഗിക്കു ന്നവർ മരണമടഞ്ഞ ആളിന്റെ അപദാനങ്ങളെപ്പറ്റി പ്രശംസിക്കുന്നു, ആശംസിക്കുന്നു.

മൃതശരീര പേടകത്തിനടുത്തു അനേകസമയം, ജീവനുതുല്യം സ്നേഹി ക്കുന്ന കൂട്ടുകാരൻ ഇരിപ്പുണ്ടായിരുന്നു. പൂവുമായി ക്യൂവിൽ നിന്ന ഒരാ ളോട് 'ഒരു പൂ എനിക്കു തരുമോ' എന്ന് അദ്ദേഹം കേണപേക്ഷിച്ചു.

ജീവിച്ചിരിക്കുമ്പോൾ നാം ആശംസിക്കുകയും പ്രശംസിക്കുകയും സമ്മാ നമായി എന്തെങ്കിലും കൊടുക്കാതെയും ഇരുന്നിട്ട്, മരണപ്പെടുമ്പോൾ എന്തിനി പൂ നൽകി ആശീർവാദം നടത്തുന്നു. അങ്ങനെ ചിന്തിച്ചു പോകു കയാണ്. അലക്സിനെപ്പറ്റി എഴുതുന്നവരും പറയുന്നവരും അദ്ദേഹത്തെ ജീവന് തുല്യം സ്നേഹിക്കുകയും കരുതുകയും ചെയ്തവരാണ്. അദ്ദേഹ ത്തിന്റെ ആത്മാവിന് നിത്യശാന്തി നേരുന്നു.

# 8

# സണ്ണിച്ചായൻ: ഓർമ്മകളിൽ

## അഡ്വ. ജോൺ സഖറിയ (നെഹ്റു)

അഡ്വക്കേറ്റ് അലക്സ് ജോർജ്ജ് എന്ന സണ്ണിച്ചായൻ ആയിരുന്നു എന്റെ ചെറുപ്പകാലം മുതൽ എനിക്കും, എന്റെ കുടുംബാംഗങ്ങൾക്കും സുപരിചിതനായ വക്കീൽ. സണ്ണിച്ചായൻ എന്റെ പിതാവിന്റെ ഇളയ സഹോദരന്റെ ഭാര്യയുടെ ജേഷ്ഠത്തിയുടെ മകനാണ്. ഞങ്ങളുടെ വീടുകളിലെ എല്ലാ ചടങ്ങുകൾക്കും, ആഘോഷങ്ങൾക്കും സണ്ണിച്ചായൻ സ്ഥിരം ക്ഷണിതാവായിരുന്നു. കുടുംബത്തിലെ മുതിർന്നവർ എല്ലാം ‘സണ്ണിമോൻ’ എന്നാണ് വിളിച്ചിരുന്നത്.

ആരേയും ആകർഷിക്കുന്ന വാക്കും നോക്കും ഉണ്ടായിരുന്ന സണ്ണിച്ചായനോടുള്ള ബഹുമാനത്തിൽ നിന്നുമാണ് എനിക്കും ഒരു വക്കീലാകണമെന്ന പ്രചോദനമുണ്ടായത്.

കോട്ടയം ബസേലിയസ് കോളജിൽ നിന്നും ഡിഗ്രി കഴിഞ്ഞ് സണ്ണിച്ചായന്റെ നിർദ്ദേശപ്രകാരമാണ് ബാംഗ്ലൂരിൽ നിയമപഠനത്തിന് ഞാൻ ചേർന്നത്. സണ്ണിച്ചായന്റെ മാതാവിന്റെ മറ്റൊരു സഹോദരീപുത്രൻ ബാംഗ്ലൂരിൽ അന്ന് പഠിച്ചിരുന്ന കോളജിൽ തന്നെയാണ്. അദ്ദേഹം എനിക്കും അഡ്മിഷൻ ക്രമീകരിച്ചു.

1991 നവംബർ 17-നു ഞാൻ എൻറോൾ ചെയ്ത് അടുത്ത ദിവസം തന്നെ സണ്ണിച്ചായനും, സേവ്യർകുട്ടിസാറും പാർട്ണർമാരായ ‘അലക്സ് ആന്റ് സേവ്യർ’ എന്ന ഫേമിൽ ജൂണിയർ വക്കീലായി പ്രാക്ടീസ് ആരംഭിച്ചു. ഞാൻ അലക്സ് ആന്റ് സേവ്യറിലെ രണ്ടാമത്തെ ജൂണിയർ ആയിരുന്നു. ആദ്യത്തെ ജൂണിയർ റ്റോമി ജോസഫ് മുണ്ടഞ്ചേരി ആയിരുന്നു.

അന്നത്തെ പതിവനുസരിച്ച് ആദ്യ ദിവസം തന്നെ സണ്ണിച്ചായൻ എന്നേയും ബാർ അസ്സോസ്സിയേഷനിൽ കൊണ്ടുപോയി എല്ലാവരേയും പരിചയപ്പെടുത്തി. പുതിയ ജൂണിയറിനെ ലഭിച്ചതിന് സണ്ണിച്ചായൻ ബാർ അസ്സോസ്സിയേഷനിൽ പലഹാരങ്ങൾ നൽകിയിരുന്ന ‘കൃഷ്ണന്റെ’ പരിപ്പുവടയും, ഏത്തക്കാപ്പവും, കാപ്പിയും എല്ലാവർക്കും നൽകി ചിലവ് ചെയ്തു.

നിയമപഠനത്തിൽ നിന്നും തികച്ചും വ്യത്യസ്തമായ കോടതിയുടെ പ്രവർത്തനങ്ങളിലേക്കും, നിയമമാകുന്ന സമുദ്രത്തിലേക്കും എന്റെ കൈ പിടിച്ചിറക്കിയതും, പരിചയപ്പെടുത്തിയതും സണ്ണിച്ചായനാണ്. ആദ്യ കാലഘട്ടങ്ങളിലെ ബാലപീഢകളിൽ പിൻതിരിയാതെ വക്കീലായി തുടരുവാൻ എന്നെ പരിശീലിപ്പിക്കുകയും, സധൈര്യം കൂടെ നിന്ന് എല്ലാ സഹായങ്ങളും നൽകിയതും സണ്ണിച്ചായനായിരുന്നു എന്നുള്ളത് നന്ദിയോടെ ഓർമ്മിക്കുന്നു.

എല്ലാ പ്രവൃത്തി ദിവസങ്ങളിലും, അലക്സ് സാറും, സേവ്യർ സാറും ജൂണിയേഴ്സുമായി അടുത്തുള്ള ചേടത്തിയുടെ കടയിൽ പോയി കാപ്പിയും, പലഹാരങ്ങളും മേടിച്ച് തരുന്നത് വളരെ സന്തോഷപ്രദമായിരുന്നു. അതുപോലെതന്നെ വിവാഹങ്ങൾക്കും മറ്റ് പരിപാടികൾക്കും എല്ലാ ജൂണിയേഴ്സുമായി ഒരുമിച്ച് യാത്ര ചെയ്ത് തമാശകൾ പറഞ്ഞ് പോകുന്നത് സണ്ണിച്ചായൻ വളരെയേറെ ഇഷ്ടപ്പെട്ടിരുന്നു.

കൺസ്യൂമർ നിയമനിർമ്മാണത്തിലും, കൺസ്യൂമർ പ്രസ്ഥാനങ്ങളുടെ വളർച്ചയിലും പ്രധാന പങ്ക് വഹിച്ച്, ഇന്ത്യയിൽ തന്നെ അറിയപ്പെടുന്ന ഒരു കൺസ്യൂമർ ആക്ടിവിക്സ്റ്റായിരുന്നു സണ്ണിച്ചായൻ. മാത്രവുമല്ല 1990-നു ശേഷം കോട്ടയം കൺസ്യൂമർ ഫോറത്തിലും, സംസ്ഥാന കമ്മീഷനിലും ദേശീയ കമ്മീഷനിലും വരെ ധാരാളം കേസുകൾ നടത്തിയിരുന്നു.

സണ്ണിച്ചായൻ വക്കീൽ എന്ന നിലയിലും ജീവിതത്തിലെ മറ്റു പല അവസരങ്ങളിലും, അസാധാരണമായ ദൈവാനുഗ്രഹം ലഭിച്ചിരുന്ന ഒരു വ്യക്തിയാണെന്ന് ബോധ്യപ്പെടുന്ന പല അനുഭവങ്ങളും അദ്ദേഹവുമായി അടുത്തിടപഴകിയതിൽ നിന്നും എനിക്ക് നേരിട്ട് മനസ്സിലായിട്ടുണ്ട്. തിരക്കുപിടിച്ച ദിവസങ്ങളിൽ പോലും ക്ഷണം സ്വീകരിച്ച് പള്ളിയിലാണെങ്കിലും, മറ്റ് മീറ്റീംഗുകളിലാണെങ്കിലും ദൈവവചനം പറയുന്നതിനുള്ള ഒരു അവസരവും അദ്ദേഹം നഷ്ടപ്പെടുത്തിയിരുന്നില്ല. സ്വന്തം സഭയിലേയും മറ്റു സഭകളിലേയും തിരുമേനിമാരോടും, അച്ചൻമാരോടും എപ്പോഴും ഭയഭക്തിബഹുമാനപുരസ്സരം മാതൃകാപരമായി ആണ് അദ്ദേഹം പെരുമാറിയിരുന്നത്. യാക്കോബായ, ഓർത്തഡോക്സ് സഭകളുടെ ശാശ്വതയോജിപ്പ് സണ്ണിച്ചായന്റെ സ്വപ്നമായിരുന്നു.

കുടുംബകോടതിയിലെ കേസുകൾ എടുക്കാൻ സണ്ണിച്ചായൻ എന്നും താൽപര്യക്കുറവായിരുന്നു. കക്ഷികളുടെ നിർബന്ധം മൂലം എടുത്തിരുന്ന കേസുകളിലെല്ലാം തന്നെ എത്ര സമയം ചിലവഴിച്ചും, കൗൺസിലിംഗ് നടത്തി ഭാര്യാഭർത്താക്കന്മാരെ യോജിപ്പിച്ച് വിടുന്നതിൽ സണ്ണിച്ചായൻ നിർവൃതി കണ്ടെത്തിയിരുന്നു. അതുപോലെ അർഹതയുള്ളവരെന്ന് ബോധ്യപ്പെടുന്ന വ്യക്തികൾക്ക് ദൈനംദിന ചിലവിനും, ചികിത്സകൾക്കും തുടർച്ചയായി സാമ്പത്തിക സഹായം നൽകിയിരുന്നു. സണ്ണിച്ചായന്റെ മേൽപറഞ്ഞ പ്രവൃത്തികൾ കൊണ്ടാണ് അസാധാരണമായ ദൈവാനുഗ്രഹം ലഭിച്ചിരുന്നത് എന്ന് ഞാൻ വിശ്വസിക്കുന്നു.

സണ്ണിച്ചായനുണ്ടായിരുന്ന മറ്റൊരു കഴിവ് അദ്ദേഹത്തിന്റെ Analytical mind ആയിരുന്നു. കേസുകളിലെ പ്രശ്നങ്ങൾ അദ്ദേഹം വിശകലനം ചെയ്തിരുന്നത് എന്നെ പലപ്പോഴും അതിശയിപ്പിച്ചിട്ടുണ്ട്. ഞാൻ ഉപരിപ്ലവമായി കണ്ട് അസാധ്യമെന്ന് തോന്നിയിരുന്ന പല നിയമപ്രശ്നങ്ങളും സണ്ണിച്ചായൻ ആരും ചിന്തിക്കാത്ത മറ്റൊരു രീതിയിൽ വിശകലനം ചെയ്തതിന്റെ ഫലമായി പല കേസുകളും വിജയിക്കുവാൻ സാധിച്ചിട്ടുണ്ട്.

സണ്ണിച്ചായനോടൊപ്പം യാത്ര ചെയ്ത് അനേക സ്ഥലങ്ങളിൽ പോയി കേസു നടത്തുവാൻ അവസരം ലഭിച്ചത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. ഒരുമിച്ച് നടക്കുന്ന അവസരങ്ങളിൽ കൈയിൽ പിടിച്ച് കുട്ടികളെപ്പോലെ നടക്കുന്നത് സണ്ണിച്ചായന്റെ ഒരു പ്രത്യേകതയാണ്. അത് അദ്ദേഹത്തിന്റെ ഹൃദയശുദ്ധിയുടെയും, സ്നേഹവാത്സല്യങ്ങളുടേയും ബഹിർസ്ഫുരണമാണ് എന്ന് ഞാൻ മനസ്സിലാക്കിയിരുന്നു.

എത്ര പിരിമുറുക്കമുള്ള സാഹചര്യത്തിലും തമാശകൾ പറഞ്ഞ് എല്ലാവരേയും ചിരിപ്പിക്കാനുള്ള കഴിവ് സണ്ണിച്ചായനുണ്ടായിരുന്നു. രോഗാവസ്ഥയിൽ തൃശ്ശൂരിൽ ചെന്നു കണ്ടപ്പോൾ എന്നോട് പറഞ്ഞു, “ഒരു മജിസ്ട്രേറ്റിനെക്കൊണ്ട് കാലേൽ പിടിപ്പിക്കണം എന്ന് പ്രാക്ടീസ് തുടങ്ങിയതു മുതലുള്ള ഒരു ആഗ്രഹമായിരുന്നു, അതും സാധിച്ചു” എന്ന്. രണ്ടാമത്തെ മകൾ ജുഡീഷ്യൽ ഓഫീസറായതിൽ സണ്ണിച്ചായൻ ഏറെ സന്തോഷിച്ചിരുന്നു.

കേരള ഹൈക്കോടതിയിലും, സുപ്രീംകോടതിയിലും പോയി പ്രാക്ടീസ് ചെയ്യുക എന്നത് സണ്ണിച്ചായന്റെ സ്വപ്നമായിരുന്നു. താമസിച്ചു പോയെങ്കിലും അതിന് ദൈവം അനുഗ്രഹിച്ചു. എറണാകുളത്ത് പ്രാക്ടീസ് ആരംഭിച്ചത് താമസിച്ചായതിനാൽ അദ്ദേഹത്തിന്റെ കഴിവിനനുസരിച്ച് ഹൈക്കോടതിയിലെ പ്രാക്ടീസിൽ ഉയരുവാൻ സണ്ണിച്ചായന് കഴിഞ്ഞില്ല എന്ന ഒരു ദുഃഖം എനിക്കുണ്ട്.

എല്ലാവർക്കും ആത്മീയവെളിച്ചം നൽകി സ്വയം എരിഞ്ഞു തീർന്ന ഒരു മെഴുകുതിരിയായി സണ്ണിച്ചായന്റെ ഓർമ്മ എന്നും എല്ലാവരുടേയും മനസ്സിൽ മായാതെ നിലനിൽക്കും എന്ന കാര്യത്തിൽ എനിക്ക് സംശയമില്ല.

# 9

# എന്റെ ഗുരു: ദൈവസ്പർശമുള്ള വലിയ മനുഷ്യൻ

## അഡ്വ. ജോർജ് ജോസഫ് ബാംഗ്ലൂർ

അഭിഭാഷകവൃത്തിയിൽ എന്റെ ഗുരുവായ പ്രിയപ്പെട്ട അലക്സ് സാറിന്റെ ദീപ്തമായ ഓർമ്മകൾക്കു മുമ്പിൽ പ്രണാമം.

1999 നവംബർ മാസം 15-നാണ് ഞാൻ ആദ്യമായി അഭിഭാഷകനായി പ്രാക്ടീസ് ചെയ്യാൻ അവസരം ചോദിച്ചുകൊണ്ട് അലക്സ് സാറിന്റെ ഓഫീസിലെത്തി, സാറിനെ കാണുന്നത്. ആദ്യ കണ്ടുമുട്ടലിൽ തന്നെ എനിക്ക് അലക്സ് സാറിൽ സവിശേഷമായ വാത്സല്യത്തോടു കൂടിയ ഗുരുഭാവം അനുഭവവേദ്യമായി. കാലങ്ങൾക്കിപ്പുറം ഇന്നും മനസ്സിൽ ജ്വലിച്ചു നിൽക്കുന്ന മായാത്ത ആ ഗുരുഭാവം. അന്ന് സാർ എന്നോട് പറഞ്ഞ വാക്കുകൾ എന്റെ ജീവിത വഴിയിൽ വെളിച്ചമേകുന്ന ദൂതുകളായി ഞാൻ തിരിച്ചറിയുന്നു. അഭിഭാഷകവൃത്തിയിലേക്ക് കടന്നുവരുന്ന ഒരു നവഅഭിഭാഷകന് ഉണ്ടായിരിക്കേണ്ട മനോഭാവം, അർപ്പണബോധം എന്നിവ എങ്ങനെയായിരിക്കണം എന്ന് വിശദമായി എനിക്ക് വിവരിച്ചു തന്നശേഷം എന്റെ മുഖത്തേയ്ക്ക് ചെറുപുഞ്ചിരിയോടെ നോക്കിക്കൊണ്ട് പറഞ്ഞു, "എന്റെ തോന്നൽ ശരിയാണെന്ന് ജോർജിന് ബോധ്യമുണ്ടെങ്കിൽ 19-ന് മുതൽ 'അലക്സ് ആൻഡ് സേവ്യറിൽ' അഭിഭാഷകനായി ചേർന്ന് അഭിഭാഷകവൃത്തി ആരംഭിക്കാം." അങ്ങനെ 1999 നവംബർ 19-ന് രാവിലെ 10 മണിക്ക് ദക്ഷിണ കൊടുത്ത് ഗുരുപാദം വന്ദിച്ച എന്റെ ശിരസ്സിൽ കൈവച്ച് അനുഗ്രഹിച്ച് പകർന്നു നൽകിയ നന്മകൾ എന്റെ നാളിതുവരെയുള്ള അഭിഭാഷകവൃത്തിയിൽ അമൂല്യമായിട്ടുള്ളതായിരുന്നു. അന്നേ ദിവസം തന്നെ എന്നെ കൈപിടിച്ച് കോട്ടയം ബാറിലെ എല്ലാ കോടതിമുറികളിലും കൊണ്ടുനടന്ന് പരിചയപ്പെടുത്തി, അവസാനം എത്തിനിന്നത് ഒന്നാം നിലയിലുള്ള കൺസ്യൂമർ കോടതിയിൽ. അവിടെവച്ച് അലക്സ് സാർ എന്നോട് പറഞ്ഞു,

“ഈ കോടതിയിൽ മൂന്നു മാസമെങ്കിലും വരണം. ഇവിടെ പൊതുവെ, താരതമ്യേന കൂടുതൽ സൗഹാർദ്ദപരമായ ഇടപെടലാണ്. അങ്ങനെ കോടതി ഭയം തീർത്തും മാറ്റി, മറ്റ് കോടതികളിലേയ്ക്ക് മാറാം.” ആദ്യ ദിവസം കോടതിവരാന്തയിൽ ഉടലെടുത്ത ആത്മബന്ധം ഒരു സീനിയർ–ജൂനിയർ ബന്ധത്തിനുമപ്പുറം അനുദിനം ദൃഢപ്പെടുകയായിരുന്നു.

രണ്ടു മാസങ്ങൾക്കുശേഷം അലക്സ് സാർ എനിക്ക് എന്റെ തൊഴിൽ മേഖലയിൽ നിന്നുള്ള ആദ്യ പ്രതിഫലം തന്നത് ഇന്നും ഹൃദയത്തിൽ നിറഞ്ഞ് നിൽക്കുന്നു. അന്നേ ദിവസം സാറിന്റെ ചേമ്പറിലേയ്ക്ക് എന്നെ വിളിച്ചിട്ട് അദ്ദേഹം പറഞ്ഞു, “ഞാൻ ജോർജിന് ആദ്യ പ്രതിഫലം നൽകാൻ പോവുകയാണ്.” ഇരുകൈകളും നീട്ടി പ്രാർത്ഥനയോടെ നിൽക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. തുടർന്ന് എന്റെ കൈകളിലേയ്ക്ക് പ്രതിഫലം നൽകിക്കൊണ്ട് അലക്സ് സാർ നൽകിയ അനുഗ്രഹവും പ്രാർത്ഥനയും എന്റെ ജീവിതപാതയിൽ അക്ഷരംപ്രതി നിറവേറപ്പെട്ടുകൊണ്ടിരിക്കുകയാണ്.

രണ്ട് വർഷത്തിനുശേഷം മറ്റൊരു നവംബർ 19–ന് ഞാൻ എന്റെ പ്രാക്ടീസ് ബാംഗ്ലൂരിലേയ്ക്ക് മാറ്റാൻ തീരുമാനിച്ചപ്പോൾ, അതിനുവേണ്ട എല്ലാ ക്രമീകരണങ്ങളും നടത്തിത്തന്നത് എന്റെ ഗുരുനാഥന്മാരായ അലക്സ് സാറും സേവ്യർ സാറും ആയിരുന്നു. തുടർന്നും എന്റെ തൊഴിൽ മേഖലയിൽ തുടർച്ചയായ മാർഗ്ഗനിർദ്ദേശങ്ങളും സഹായ സഹകരണങ്ങളും നൽകിയ എന്റെ പ്രിയ ഗുരുനാഥനെ ഏറെ നന്ദിയോടെ നിറഞ്ഞ ഹൃദയത്തോടെ ഞാൻ ഓർക്കുന്നു. കോട്ടയത്തു വച്ച് 1999–ൽ തുടങ്ങിയ ആത്മബന്ധത്തെപ്പറ്റി, അതിന്റെ ആഴത്തെയും ആത്മാർത്ഥതയെയുംപറ്റി 2022–ൽ, തന്റെ മരണത്തിന് ഏതാനും ദിവസങ്ങൾക്ക് മുമ്പ് നടന്ന ഒരു ഫോൺ സംഭാഷണത്തിൽ അലക്സ് സാർ പ്രകടിപ്പിച്ചത് എന്റെ ജീവിതത്തിലെ ഏറ്റം വിലപിടിച്ച അംഗീകാരമായി ഞാൻ എന്നും ഹൃദയത്തിൽ സൂക്ഷിക്കുമ്പോഴും, അതൊരു വേർപിരിയലിന്റെ നനുത്ത വാക്കുകളായിരുന്നുവെന്ന് പിന്നീട് തിരിച്ചറിഞ്ഞപ്പോൾ ഉണ്ടായ വേദന ഇന്നും ഒരു സ്വകാര്യ നോവായി തുടരുന്നു.

അലക്സ് ജോർജ് – കേവലമൊരു പേരിലുമേറെ വളർന്ന വലിയൊരു മനുഷ്യനായിരുന്നു എന്ന് അനുഭവിച്ചറിഞ്ഞ ഒരു വ്യക്തിയാണ് ഞാൻ. ഒരു മികച്ച അഭിഭാഷകൻ എന്നതിനുമപ്പുറം ഉദാത്തമായ മാനവികതയുടെ ആൾരൂപമെന്ന് വിളിക്കാവുന്ന മനുഷ്യനും, ഉത്തരവാദിത്വബോധമുള്ള ഒരു ഭർത്താവും, സ്നേഹനിധിയായ ഒരു പിതാവും, സർവ്വോപരി ദൈവത്തിന്റെ സ്പർശമുണ്ടായിരുന്ന ഒരു നല്ല വ്യക്തിയുമായിരുന്നു. ആരുമറിയാതെ അലക്സ് സാർ ധാരാളം ആളുകളിലേയ്ക്ക് നീട്ടിയ സഹായഹസ്തങ്ങൾ എനിക്ക് വ്യക്തിപരമായി അറിവുള്ളതാണ്.

അലക്സ് സാറും ഞാനും തമ്മിൽ ഹൃദ്യമായ ഒരു ആത്മബന്ധം എന്നും നിലനിന്നിരുന്നു. അത് ഒരു ടെലിപ്പതിയുടെ തലത്തിലേയ്ക്കുപോലും വളർന്നിരുന്നോ എന്ന് ഞാൻ പലപ്പോഴും സംശയിച്ചിട്ടുണ്ട്. കാരണം, ഞാൻ സാറിനെക്കുറിച്ച് കാര്യമാത്ര പ്രസക്തമായി ഓർമ്മിച്ചാൽ അപ്പോൾതന്നെ സാറിന്റെ ഒരു ഫോൺകാൾ എന്നെതേടി വരുമായിരുന്നു. അതുപോലെ തന്നെ അലക്സ് സാറ് എന്നെക്കുറിച്ച് ഓർക്കുമ്പോൾ ഞാൻ സാറിനെയും വിളിച്ച നിരവധി അവസരങ്ങൾ ഞങ്ങൾക്കിടയിൽ ഉണ്ടായിട്ടുണ്ട്. ഇത് പലപ്പോഴും ഞങ്ങൾ സത്യസന്ധമായി പങ്കുവച്ചിട്ടുള്ളതാണ്. ഇത്തരുണത്തിൽ എന്റെ വ്യക്തിപരമായ രണ്ട് അനുഭവം വിവരിക്കുന്നത് ഉചിതമാണ്.

ഞാൻ ബാംഗ്ലൂരിൽ ആദ്യമായി ഒരു താമസസ്ഥലം വാങ്ങി രജിസ്റ്റർ ചെയ്യുന്നതിന് 17-07-2006-ൽ ബാംഗ്ലൂരിലെ 'ജയനഗർ' സബ് രജിസ്ട്രാർ ഓഫീസിൽ രജിസ്ട്രേഷനായി ഒപ്പിടാൻ പേന തുറന്നപ്പോൾ എന്റെ മൊബൈൽ ഫോണിൽ ഒരു വിളിയെത്തി, അത് അലക്സ് സാറിന്റേതായിരുന്നു. ഞാൻ സാറിനോട് പറഞ്ഞു, 'ഞാൻ രജിസ്ട്രേഷനുമായി ബന്ധപ്പെട്ട് ഒപ്പിടാൻ പേന തുറന്നപ്പോഴാണ് സാർ വിളിച്ചതെന്ന്.' എന്നെ അദ്ഭുതപ്പെടുത്തിക്കൊണ്ട് ചിരിച്ചുകൊണ്ട് സാറിന്റെ മറുപടി, "ജോർജ്ജേ... അത് അറിയാവുന്നതുകൊണ്ടാണ് ഞാൻ ഇപ്പോൾതന്നെ വിളിച്ചത്." സാർ തുടർന്ന് പറഞ്ഞു, "ഒരു നിമിഷം പ്രാർത്ഥിക്കാം.... അതിനുശേഷം ഒപ്പിട്ടാൽ മതിയെന്ന്." അതെ. അന്ന് 2006 ജൂലൈ മാസം 17-ന് ഉച്ചതിരിഞ്ഞ് 3.30-ന് അലക്സ് സാർ ഫോണിൽ കൂടി എന്റെ കുടുംബത്തിനുവേണ്ടി പ്രാർത്ഥിച്ചത് അന്നുമുതൽ ഇന്നോളം അന്വർത്ഥമായിക്കൊണ്ടിരിക്കുന്നു. അതിനുശേഷം അധികം താമസിയാതെ അലക്സ് സാർ ബാംഗ്ലൂരിൽ വരികയും, ആ സ്ഥലം സന്ദർശിച്ച് അവിടെനിന്ന് പ്രാർത്ഥിക്കുകയും ചെയ്തു. ആ പ്രാർത്ഥനയുടെ വിഷയങ്ങൾ അപ്പാടെ നിറവേറ്റപ്പെടുകയും ചെയ്തിട്ടുള്ളതാണ്.

എന്നെ തീർത്തും അമ്പരപ്പിച്ച മറ്റൊരു സംഭവം 2007 സെപ്തംബർ മാസാവസാനത്തിലെ ഒരു രാത്രി സമയം 8.30 മണിയോടു കൂടി ഞാൻ എന്റെ സ്വന്തം സഹോദരനെ ഫോൺ വിളിച്ച് വീട് വെഞ്ചരിപ്പിന് പ്രതിഷ്ഠിക്കാൻ "തിരുഹൃദയത്തിന്റെ ഫോട്ടോ" ചങ്ങനാശ്ശേരി സെന്റ് ജോസഫ്സ് ഓർഫനേജ് ബുക്ക് സ്റ്റാളിൽ നിന്ന് വാങ്ങി ബാംഗ്ലൂർക്ക് അയച്ചുതരാൻ ആവശ്യപ്പെടാൻ ഫോൺ എടുത്ത സമയം അലക്സ് സാറിന്റെ ഫോൺകാൾ എന്നെ തേടി വീണ്ടും എത്തി. ഞാൻ എന്തെങ്കിലും പറയുന്നതിന് മുമ്പ് സാർ എന്നോട് ചോദിച്ചു. "ജോർജിന്റെ വീട്ടിലെ സ്വീകരണമുറിയുടെ നീളവും വീതിയും എത്രയാണ്. ഞാൻ ജോർജിന്റെ വീട് വെഞ്ചരിപ്പിന് പ്രതിഷ്ഠിക്കാനുള്ള "തിരുഹൃദയ"രൂപം വാങ്ങാൻ പരുമലപള്ളിയിലാണ്. കടയുടമ ഹാളിന്റെ വലുപ്പം ചോദിച്ചു. അത് അറിഞ്ഞിട്ട് വേണം ഉചിതമായ വലിപ്പമുള്ള ഒരു രൂപം തിരഞ്ഞെടുക്കാൻ.'' ഞാൻ കുറച്ച് സമയത്തേയ്ക്ക്

സ്തബ്ധനായി മറുപടി പറയാനാവാതെ നിന്നുപോയി. തുടർന്ന് ഞാൻ സാറിനോട് പറഞ്ഞു, "ഞാൻ ഇതേ ആവശ്യത്തിന് അനുജനെ വിളിക്കാൻ ഫോൺ എടുത്തപ്പോഴാണ് സാർ എന്നെ വിളിച്ചതെന്ന്." സാർ ചിരിച്ചു കൊണ്ട് പറഞ്ഞു, "എനിക്കറിയാം; അതുകൊണ്ടാണല്ലോ ഈ രാത്രിസമയം തന്നെ ഞാൻ ജോർജിനെ വിളിച്ചത്." അന്ന് അലക്സ് സാർ പരുമലയിൽ നിന്നും വാങ്ങി ബാംഗ്ലൂരിൽ കൊണ്ടുവന്ന് എനിക്ക് തന്ന "തിരുഹൃദയ രൂപ" മാണ് എന്റെ വീട്ടിൽ വെഞ്ചരിച്ച് പ്രതിഷ്ഠിച്ചത്. എന്നും രാവിലെ ഞാൻ ജോലിയ്ക്കായി ഇറങ്ങുമ്പോൾ, ആ രൂപത്തിന് മുമ്പിൽ ഒരു നിമിഷം പ്രാർത്ഥിക്കുമ്പോൾ സാറിന്റെ മുഖവും എന്റെ മനസ്സിൽ തെളിയും. അതെ അലക്സ് സാർ ജീവിച്ചിരുന്നപ്പോഴും മരിച്ചതിന് ശേഷവും ഭാവവ്യത്യാസങ്ങളില്ലാതെ തെളിഞ്ഞ സ്വതസിദ്ധമായ പുഞ്ചിരിയോടെ.

അലക്സ് സാറുമായുള്ള സംഭാഷണങ്ങളിൽ എന്നെ ഏറെ സ്പർശിച്ച ഒരു മേഖലയാണ് Divine Economics - "ദൈവികമായ ധനതത്വശാസ്ത്രം." ഈ ആശയം ഞങ്ങൾ പലതവണ ആഴത്തിൽ ചർച്ച ചെയ്തിട്ടുള്ളതാണ്. വി. ബൈബിളിലെ സുഭാഷിതങ്ങൾ 19-ാം അദ്ധ്യായം 17-ാം വാക്യമാണ് ഇതിനാധാരം. "ദരിദ്രനോട് ദയ കാണിക്കുന്നവൻ കർത്താവിനാണ് കടം കൊടുക്കുന്നത്; അവിടുന്ന് ആ കടം വീട്ടും." അലക്സ് സാർ പലപ്പോഴും പറയുമായിരുന്നു, "നമ്മൾ ദൈവത്തിന്റെ നാമത്തിൽ ഒരുവന് സഹായം ചെയ്യുമ്പോൾ അത് ദൈവത്തിന് തന്നെയാണ് ചെയ്യുന്നത്. ദൈവം അത് സ്വീകരിച്ച് ഒരിക്കലും നമ്മുടെ കടക്കാരനായി ഇരിക്കില്ല. സ്രഷ്ടാവ് ഒരിക്കലും സൃഷ്ടിയുടെ കടക്കാരനായി ഇരിക്കില്ല, മറിച്ച് ദൈവം അത് സ്വീകരിച്ച് തന്റെ ഹിതപ്രകാരം നമ്മുടെ ആവശ്യാനുസരണം കൃത്യമായി കൃത്യസമയത്തു തന്നെ അത് നമുക്ക് തിരികെ നൽകും." എന്റെ വ്യക്തിപരമായ സന്തോഷത്തിന്റെ അടിസ്ഥാനവും ഇതാണ്. അതെ വലതുകൈ ചെയ്തത് ഇടതുകൈ അറിയാതെ, അറിയിക്കാതെ നിശബ്ദനായി ആത്മീയ ആനന്ദം കണ്ടെത്തിയ മനുഷ്യൻ - എന്റെ പ്രിയ ഗുരുനാഥൻ.

ഞാനും എന്റെ കുടുംബവും ഏറ്റവും സന്തുഷ്ടമായ ജീവിതം നയിക്കുന്നതിന്റെ പിന്നിലെ കാതലായ രഹസ്യം അലക്സ് സാർ എന്റെ ഭാര്യ ദീപയ്ക്ക് ഞങ്ങളുടെ വിവാഹശേഷം ആദ്യമായി കണ്ടപ്പോൾ നൽകിയ ഉപദേശമാണ്. സാർ പറഞ്ഞു, "ദീപ വിവാഹം ചെയ്തിരിക്കുന്നത് ഒരു അഭിഭാഷകനെയാണ്. ഒരു അഭിഭാഷകന്റെ വിജയം അവന്റെ ഭാര്യയുടെ കൈകളിലാണ്. കാരണം, കേസും ഫീസും ഇല്ലാത്ത കാലത്തും, കേസ് മാത്രവും ഫീസില്ലാത്ത കാലത്തും, കേസും ഫീസും ഉള്ള കാലത്തും, കേസില്ലാതെ ഫീസു മാത്രമുള്ള കാലത്തും ഭാര്യ സമാധാനം കൊടുത്ത് പിൻതുണച്ചാൽ മാത്രമേ നല്ല അഭിഭാഷകനായി വളരാനും നിലനില്ക്കാനും സാധിക്കുകയുള്ളു." അതുപോലെതന്നെ നൽകിയ മറ്റ് ധാരാളം ഉപദേശ

ങ്ങളിൽ ഒന്നാണ് സമയത്തെക്കുറിച്ചുള്ളത്. "ഒരു അഭിഭാഷകന് തന്റെ കുടുംബകാര്യങ്ങളിൽ 100% കൃത്യനിഷ്ഠ പാലിക്കാൻ കഴിഞ്ഞെന്നു വരില്ല; കാരണം അഭിഭാഷകവൃത്തിയുടെ സ്വഭാവം അതാണ്. അവിടെയും കാര്യം മനസ്സിലാക്കി സമാധാനം നൽകണം." ഈ ഉപദേശങ്ങൾ കേട്ട് നിന്ന മായ ടീച്ചറിന്റെ മുഖത്തെ പുഞ്ചിരിയിൽ സാറ് പറഞ്ഞതിന്റെ പൊരുൾ അർത്ഥ വ്യതിയാനങ്ങളില്ലാതെ വ്യക്തമായിരുന്നു. സാറിന്റെ വാക്കുകൾ പിന്നീടുള്ള ഞങ്ങളുടെ കുടുംബജീവിതത്തിൽ പരസ്പരം മനസ്സിലാക്കലിന്റെയും, സമാധാനപൂർണ്ണമായ ദാമ്പത്യത്തിന്റെയും വഴികാട്ടലായിരുന്നു.

അഭിഭാഷകവൃത്തിയുടെ ആരംഭത്തിൽ അലക്സ് സാറിനോടൊപ്പമുണ്ടായിരുന്ന ദിനങ്ങൾ ഞാൻ നന്ദിയോടെ ഓർക്കുകയാണ്. അലക്സ് സാർ എന്നിൽ അർപ്പിച്ച വിശ്വാസവും ഒപ്പം നൽകിയ കരുതലും, എനിക്ക് നൽകിയ ആത്മവിശ്വാസം എന്റെ അഭിഭാഷകവൃത്തിയിൽ പിന്നീട് മൂലധനമായി തീർന്നു. അലക്സ് സാറിന്റെ ശിക്ഷണത്തിലായിരുന്ന കാലഘട്ടത്തിൽ അന്യായവും, പത്രികയും, സത്യവാങ്മൂലവും, അപേക്ഷകളും, ആക്ഷേപങ്ങളുമൊക്കെ എഴുതുവാൻ വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകി അപ്രകാരം എഴുതി നൽകുമ്പോൾ അവ പൂർണമായും ശ്രദ്ധയോടെ വായിച്ച് തെറ്റുകൾ തിരുത്തി തന്നശേഷം ഒരു നിറപുഞ്ചിരിയോടെ അത് അപ്പാടെ കീറി കളഞ്ഞതിനുശേഷം പറയും, "ജോർജ് വളരെ നന്നായി എഴുതി, പക്ഷേ ഇനിയും മെച്ചപ്പെട്ട രീതിയിൽ എഴുതാൻ വളരെയേറെ സാധ്യതയുണ്ട്." ഇപ്രകാരം എനിക്ക് ഉണ്ടായ അനുഭവങ്ങൾ, പരിശീലനങ്ങൾ, പരിഗണനകൾ എന്റെ പിന്നീടുള്ള കരിയറിൽ കരുത്തായ് മാറി എന്നുള്ള സത്യം ഞാൻ നന്ദിയോടെ ഓർക്കുന്നു.

പ്രിയ ഗുരുനാഥാ, അങ്ങ് ജീവിച്ചിരുന്നപ്പോൾ നന്മയുടെയും ജീവിത വിജയത്തിന്റെയും പാത കാട്ടിത്തന്നു. അഭിഭാഷകവൃത്തിയിൽ നേർവഴിയിൽ എന്നെ നയിച്ചു. അങ്ങയുടെ പ്രാർത്ഥനകൾ എനിക്കും കുടുംബത്തിനും അമൂല്യമായിരുന്നു. എനിക്ക് ഉത്തമ ബോധ്യമുണ്ട് ഇന്ന് സ്വർഗ്ഗത്തിൽ ഇരുന്ന് നമുക്കുവേണ്ടി നിത്യം പ്രാർത്ഥിക്കുന്നു. നിറപുഞ്ചിരിയോടെ നമ്മെ നോക്കുന്ന സ്നേഹനിധിയായ അലക്സ് സാറിന്, ഏറെ ആദരവോടെ, നിറഞ്ഞ ഹൃദയത്തോടെ പ്രണാമം.

# 10

# എന്റെ ഗുരുനാഥൻ

## അഡ്വ. പി. എസ്. നവാസ്

അഭിഭാഷകവൃത്തിയിൽ ഗുരുനാഥനുള്ള സ്ഥാനം ഉദാത്തവും മഹത്തരവുമാണ്. അഭിഭാഷകനെ രൂപപ്പെടുത്തിയെടുക്കുന്നതിലും സർവ്വോപരി അഭിഭാഷകവൃത്തിയുടെ സമഗ്രമായ പുരോഗതിക്കും ഗുരുനാഥന്റെ സ്വാധീനവും ഉപദേശങ്ങളും ശാസനകളും വിലമതിക്കാനാവാത്തതാണ്.

2000 മാർച്ച് മാസം 5-നു അഭിഭാഷകവൃത്തി ആരംഭിച്ച ഞാൻ തൊഴിലിന്റെ ബാലപാഠങ്ങൾ അഭ്യസിക്കുന്നതിനായി ഒരു സീനിയർ അഭിഭാഷകനെ കണ്ടെത്തുന്നതിൽ വളരെയേറെ ആശയക്കുഴപ്പങ്ങൾ നേരിട്ടു. അനവധി കോടതികളുള്ള ജില്ലാ ആസ്ഥാനത്ത് പ്രാക്ടീസ് തുടങ്ങുവാൻ തീരുമാനിച്ചത് ഒരു ന്യായാധിപനായിത്തീരണമെന്നുള്ള ആഗ്രഹം മൂലമായിരുന്നു. എന്റെ സഹപ്രവർത്തകനായ അഡ്വക്കേറ്റ് ശ്രീ. ജോർജ് ജോസഫിന്റെ ശുപാർശയിലാണ് ഞാൻ അലക്സ് ആൻഡ് സേവ്യർ എന്ന ലോയേഴ്സ് ഫേമിൽ ഒരു ജൂനിയർ അഭിഭാഷകനായി ആരംഭം കുറിച്ചത്. തുടർന്ന് എന്റെ ഗുരുനാഥന്മാരായ ശ്രീ. അലക്സ് ജോർജിന്റെയും ശ്രീ. ടി. എം. സേവ്യർകുട്ടിയുടെയും കർശനശിക്ഷണത്തിൽ നീണ്ട പന്ത്രണ്ടു വർഷത്തോളം കാലം ജൂനിയർ അഭിഭാഷകനായി പ്രാക്ടീസു ചെയ്തു. രാവിലെ എട്ടര മുതൽ വൈകുന്നേരം ഏഴു മണി വരെയെങ്കിലും ഓഫീസിൽ സജീവമായി ഉണ്ടായിരിക്കണമെന്ന് അലക്സ് ജോർജ് സാർ കർശന നിർദ്ദേശം നൽകിയിരുന്നു. അദ്ദേഹത്തിന്റെ ആ നിർദ്ദേശം പാലിക്കാൻ ഞാൻ പരമാവധി ശ്രദ്ധിച്ചിരുന്നു. അദ്ദേഹത്തിൽ നിന്നും ഞാൻ സ്വായത്തമാക്കിയ അറിവും പ്രായോഗിക അനുഭവങ്ങളും; ഇന്ന് സ്വതന്ത്രമായി പ്രാക്ടീസ് ചെയ്യുന്ന എനിക്ക് അഭിഭാഷകവൃത്തിയിൽ അങ്ങേയറ്റം ഗുണകരമായി ഭവിച്ചിട്ടുള്ളതാണ്.

അലക്സ് ജോർജ് സാറിന് ഒട്ടനവധി ശിഷ്യഗണങ്ങളുണ്ടെങ്കിലും അദ്ദേഹത്തിന് എന്നോട് പ്രത്യേക സ്നേഹവും കരുതലും എപ്പോഴും ഉണ്ടായിരുന്നു. ഞാൻ ഒരു ന്യായാധിപനായി കാണണമെന്ന് അദ്ദേഹം ഏറെ ആഗ്രഹിച്ചിരുന്നു. എന്നാൽ ആ ആഗ്രഹം നിറവേറ്റാൻ എനിക്ക് സാധിച്ചില്ല.

അദ്ദേഹത്തിന്റെ പ്രിയ പുത്രി ശ്രീമതി തേജയും ശിഷ്യ ശ്രീമതി അനുവും ഇപ്പോൾ ന്യായാധിപരായി സേവനം ചെയ്തുവരുന്നു. അലക്സ് ജോർജ് സാറിന്റെ കൂടെ ഏറ്റവും കൂടുതൽക്കാലം ജൂനിയറായി വർത്തിക്കുവാൻ എനിക്ക് ഭാഗ്യം ലഭിച്ചു. അദ്ദേഹത്തോടൊപ്പം ഒട്ടനവധി വ്യവഹാരങ്ങളിൽ സജീവമായി പങ്കെടുക്കുവാനും അതിന്റെ ഭാഗമാകുവാനും എനിക്ക് സാധിച്ചു. ഇംഗ്ലീഷ് ഭാഷയിൽ മികച്ച പ്രാവീണ്യം ഉണ്ടായിരുന്ന അദ്ദേഹം വേഗത്തിൽ പറഞ്ഞു തരുന്ന കാര്യങ്ങൾ കടലാസിലേയ്ക്ക് പകർത്തിയെടുക്കാൻ ഞാൻ നന്നേ ബുദ്ധിമുട്ടിയിരുന്നു. എന്നാൽ അദ്ദേഹം പറഞ്ഞു തന്ന വാക്കുകളും വാക്യങ്ങളും ഭാഷാപ്രയോഗങ്ങളും എന്റെ അഭിഭാഷക വൃത്തിയുടെ ഭാഗമായുള്ള ഡ്രാഫ്റ്റിംഗിൽ ഇന്നും എനിക്ക് സഹായകമാണ്.

അദ്ദേഹത്തിന് ക്രോസ്സ് വിസ്താരത്തിലുള്ള ചാതുര്യം എടുത്തു പറയേണ്ടതാണ്. സാക്ഷിമൊഴികൾ കൃത്യമായി കോടതിയിൽ വച്ചുതന്നെ എഴുതണമെന്ന് അദ്ദേഹം ശഠിച്ചിരുന്നു. ഇപ്രകാരം എഴുതിയിട്ടുണ്ടോ എന്ന് ഉറപ്പുവരുത്തുക അദ്ദേഹം പതിവാക്കിയിരുന്നു. അദ്ദേഹത്തിന്റെ കൂടെ കൊലപാതകക്കേസുകൾ അടക്കമുള്ള വിചാരണകളിൽ സജീവമായി പങ്കെടുത്തതിന്റെ ഗുണം ഇപ്പോൾ ഞാൻ സന്തോഷത്തോടെ സ്മരിക്കുകയാണ്. ട്രേഡ് മാർക്ക്, മെഡിക്കൽ നെഗ്ളിജൻസ്, മറ്റ് സിവിൽ സ്വഭാവമുള്ള കേസുകൾ എന്നിവ നടത്തുവാൻ പ്രത്യേക പാടവം ഉണ്ടായിരുന്നു. അദ്ദേഹം അന്ന് സാക്ഷികളോട് ചോദിച്ച ചോദ്യങ്ങൾ പലതും ഞാനും വിചാരണവേളകളിൽ പ്രയോജനപ്പെടുത്താറുണ്ട്. എല്ലാ ആഴ്ചയിലും ലോജേണലുകൾ വായിച്ച് പ്രധാനപ്പെട്ട റൂളിംഗുകൾ പറഞ്ഞ് ബോധിപ്പിക്കണമെന്ന് എനിക്ക് നിർദ്ദേശം നൽകിയിരുന്നതിനാൻ ഞാൻ അത് വീഴ്ച വരുത്താതെ ചെയ്തിരുന്നു. അതിനാൽ പുതിയതായി വരുന്ന റൂളിംഗുകൾ വായിക്കാനും ഡയറിയിൽ കുറിച്ചു വയ്ക്കാനും എനിക്ക് അവസരം ലഭിച്ചിരുന്നു.

കോടതി മുറിയിലെ അദ്ദേഹത്തിന്റെ വാദമുഖങ്ങൾ പ്രത്യേകിച്ച് ആംഗലേയ ഭാഷയിലുള്ള ചടുലമായ വാദം ഏറെ ആകർഷകമാണ്. ഒരിക്കൽ കേരളത്തിലെ അതിപ്രശസ്തനും പ്രഗത്ഭനുമായ ശ്രീ. എസ്. പരമേശ്വരനുമായി അലക്സ് ജോർജ് സാർ കോട്ടയം ജില്ലാകോടതിയിൽ നടത്തിയ സിവിൽ അപ്പീലിൽ എനിക്ക് സജീവ പങ്കാളിയാവാൻ കഴിഞ്ഞു. ഈ കേസിൽ ശ്രീ. എസ്. പരമേശ്വരൻ സാറിനെ പ്രശംസിച്ച് കോടതിയിൽ പറഞ്ഞ കാര്യങ്ങൾ ഇന്നും സ്മരണയിൽ നിലനിർത്തുന്നു.

ഞാൻ സ്വതന്ത്രമായി പ്രാക്ടീസ് ആരംഭിച്ച ശേഷവും അദ്ദേഹവുമായുള്ള ഊഷ്മളബന്ധം തുടർന്നു വന്നിരുന്നു. അദ്ദേഹം നടത്തിവന്നിരുന്ന തർക്കമുള്ളതും പ്രാധാന്യമുള്ളതുമായ പല കേസുകളും രോഗശയ്യയിലായപ്പോൾ തുടർന്നു നടത്തുവാനായി എന്നെ ഏൽപിച്ചത് അദ്ദേഹത്തിന്

എന്നോടുള്ള വിശ്വാസത്തിന്റെയും കരുതലിന്റെയും ഭാഗമായി ഞാൻ കരുതുന്നു. ഈ കേസുകൾ നടത്തുവാനാവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും ക്രോസ്സ് വിസ്താര ചോദ്യങ്ങൾ വരെ എഴുതിയും സന്ദേശമായും അദ്ദേഹം എനിക്ക് അയച്ചു നൽകിയിരുന്നു. രോഗാവസ്ഥയിൽ പോലും അദ്ദേഹത്തിന്റെ ഓർമ്മശക്തി എന്നെ അദ്ഭുതപ്പെടുത്തിയിട്ടുണ്ട്.

ഒരു സീനിയർ അഭിഭാഷകൻ തന്റെ ജൂനിയർ അഭിഭാഷകനോട് തൊഴിൽപരവും ധാർമ്മികവുമായി ചെയ്യേണ്ട എല്ലാ കടമകളും അദ്ദേഹം എന്നോട് നിർവഹിച്ചിട്ടുണ്ട്. സാറിനൊപ്പം ഏറ്റവും കൂടുതൽ കാലം ജൂനിയറായി പ്രവർത്തിച്ച എനിക്ക് അദ്ദേഹം നൽകിയ പ്രത്യേകമായ കരുതലും പരിഗണനയും എന്റെ തുടർന്നുള്ള അഭിഭാഷകവൃത്തിയിൽ എന്നും പ്രചോദനമായിത്തന്നെ നിലനിൽക്കും. ചേംബറിൽ നിന്നും നവാസേ.... എന്ന് നീട്ടി വിളിക്കുന്നത് ഇപ്പോഴും എന്റെ കർണ്ണങ്ങളിൽ മുഴങ്ങുന്നു. കോടതി വരാന്തകളിലൂടെ അദ്ദേഹം എന്റെ കൈയിൽ ബലമായി പിടിച്ച് നടന്നുവരാറുണ്ടായിരുന്നു. ആ കരസ്പർശം എന്റെ അഭിഭാഷകജീവിതത്തിൽ ഇന്നും എന്നും എനിക്ക് ബലമായി കൂടെ ഉണ്ടെന്ന് വിശ്വസിക്കുന്നു.

കാലമെത്ര കടന്നുപോയാലും ഗുരുമുഖത്തുനിന്നും ചൊല്ലിപഠിച്ച പാഠങ്ങൾ ഓർമ്മയിൽ നിന്ന് മറയാറില്ല. അവർ നൽകിയ അറിവും അനുഭവങ്ങളുമാണ് നമ്മുടെ യഥാർത്ഥ സമ്പാദ്യം. എന്നെ ഞാനാക്കി മാറ്റിയ എന്റെ ഗുരുവിന്റെ ഓർമ്മകൾക്കു മുന്നിൽ സ്മരണാഞ്ജലി അർപ്പിക്കുന്നു.

# 11

# പ്രതിഭാധനനായ ഗുരുനാഥന് ശിഷ്യയുടെ പ്രണാമം

**വീണാ കൃഷ്ണൻ**
(Deputy Commissioner,
State GST Department, Ernakulam)

അതിസമർത്ഥനായ അഭിഭാഷകൻ, ഉജ്ജ്വല വാഗ്മി, മികച്ച സംഘാടകൻ, ദൈവഭയമുള്ള ഭക്തൻ. സർവ്വോപരി ആർദ്രതയുള്ള വിശാല ഹൃദയത്താൽ ആരേയും ആകർഷിക്കാൻ അനിതരസാധാരണമായ കഴിവുണ്ടായിരുന്ന മഹാനുഭാവൻ - ഇവയൊക്കെയായിരുന്നു പ്രിയങ്കരനായ ഗുരുനാഥൻ അലക്സ് ജോർജ്ജ് എരുത്തിക്കൽ. ഞങ്ങളുടെ (ശിഷ്യരുടെ) പ്രിയപ്പെട്ട അലക്സ് സർ ഞങ്ങൾക്ക്.

അദ്ദേഹത്തെപ്പറ്റി എഴുതാൻ പറഞ്ഞപ്പോൾ ഭാഷ എനിക്കന്യയായി മാറി നിൽക്കുന്നതു പോലെ. എന്തെഴുതണം, എങ്ങനെയെഴുതണം, എവിടെ തുടങ്ങണം, ഒന്നുമറിയാത്ത അവസ്ഥ.

ആദ്യമായി അലക്സ് സാറിന്റെ മുമ്പിലേയ്ക്ക് എന്നെ എത്തിച്ചത് അദ്ദേഹത്തിന്റെ പ്രിയ പത്നിയും എന്റെ അദ്ധ്യാപികയുമായ മായ കുര്യാക്കോസ് ടീച്ചറാണ്, ഒപ്പം ഒരു വലിയ ശുപാർശയും.

നിയമപഠനം പൂർത്തിയാക്കിയ ശേഷം സ്വന്തം പിതാവിന്റെ വിയോഗ വ്യഥയിൽ എന്തു ചെയ്യണമെന്നറിയാതെ പകച്ചു നിന്ന എന്നെ ഒരിക്കൽ തന്റെ ശിഷ്യയായിരുന്നു എന്ന ഒരേയൊരു കാരണത്താലാണ് മായ ടീച്ചർ അലക്സ് സാറിന്റെ അരികിലേക്ക് അയച്ചത്. പെൺകുട്ടികളെ ജൂണിയർ വക്കീലന്മാരായി പരിഗണിക്കാൻ വിമുഖതയുള്ള ഒരുപറ്റം സീനിയർ വക്കീലന്മാർക്കിടയിൽ എന്തു ചെയ്യേണ്ടൂ എന്നറിയാതെ ഉള്ളിൽ ചെറിയ ഭയവും അങ്കലാപ്പുമായി അദ്ദേഹത്തിന്റെ മുറിയിലേക്ക് കയറി ചെല്ലുമ്പോൾ ഞാൻ മനസ്സിൽ കണ്ടതിന് കടകവിരുദ്ധമായി നിറഞ്ഞ ചിരിയോടെ എന്നെ സ്വന്തം ജൂനിയർ അഭിഭാഷകയായി സ്വീകരിക്കുകയാണ് അദ്ദേഹം ചെയ്തത്.

ഒരു അഭിഭാഷകന്റെ ഔദ്യോഗിക ജീവിതത്തിലെ ബാലപാഠങ്ങൾ നാം പഠിക്കുന്നത് നിയമകലാലയത്തിൽ നിന്നല്ല; മറിച്ച് തന്റെ സീനിയർ വക്കീലിന്റെ ഗുരുമുഖത്തു നിന്നുമാണ്. ഞാനും അങ്ങനെ തന്നെയാണ് ആദ്യ പാഠം പഠിച്ചു തുടങ്ങിയത്.

അലക്സ് & സേവ്യർ എന്ന എന്റെ ഗുരുക്കന്മാരുടെ സ്ഥാപനത്തിൽ നിന്ന് ആദ്യ പാഠം പഠിച്ചു തുടങ്ങിയ എന്നെ, ഒരു യുവ അഭിഭാഷക തന്റെ ഔദ്യോഗിക കൃത്യനിർവഹണത്തെ ജീവശ്വാസം പോലെ പ്രധാനമായി കാണണമെന്ന് പ്രവൃത്തിയിലൂടെ അദ്ദേഹം പഠിപ്പിച്ചു. കർക്കശക്കാരൻ ആവേണ്ടിടത്ത് വിട്ടുവീഴ്ചയില്ലാതെ കാർക്കശ്യം കാണിക്കുന്ന സ്നേഹ ധനനായ ഗുരുനാഥനായും പിതൃനിർവ്വിശേഷമായ വാത്സല്യനിധിയായും അദ്ദേഹം പഠിപ്പിച്ച പാഠങ്ങൾ ജീവിത പ്രതിസന്ധികളിൽ ഓരോന്നിലും എനിക്ക് താങ്ങായി മാറി.

ശാസിച്ചും സ്നേഹപൂർവ്വം ഉപദേശിച്ചും ചെറിയ ശിക്ഷകൾ വിധിച്ചും എന്നിലെ വിദ്യാർത്ഥിനിയെ സ്ഫുടം ചെയ്തെടുത്ത് ഏതു മേഖലയിലും തല ഉയർത്തിപ്പിടിച്ചു നിൽക്കാൻ എന്നെ പ്രാപ്തയാക്കിയ എന്റെ ഗുരുനാഥന് ഈ കുറിപ്പിലൂടെ ഓർമ്മപ്പൂക്കൾ അർപ്പിക്കട്ടെ.

പപ്പയുടെ വിയോഗം എന്നെ വല്ലാതെ ഉലച്ച സമയത്താണ് ഞാൻ അലക്സ് സാറിനൊപ്പം ജൂനിയർ ആയി ചേരുന്നത്. അവിടെ നിന്നങ്ങോട്ട് പിതൃനിർവിശേഷമായ ഒരു പരിഗണന പലപ്പോഴും അദ്ദേഹത്തിന്റെ പെരുമാറ്റത്തിൽ പ്രകടമായിരുന്നു. ഞാൻ ഒരിക്കൽ 'സർ' എന്നതിന് പകരം അശ്രദ്ധമായി 'പപ്പ' എന്ന് അദ്ദേഹത്തെ സംബോധന ചെയ്യുകയുണ്ടായി. അടുത്ത നിമിഷം തെറ്റ് തിരിച്ചറിഞ്ഞ് ഞാൻ ക്ഷമ ചോദിച്ചപ്പോൾ അദ്ദേഹം എന്നോട് പറഞ്ഞത് ഇപ്രകാരമായിരുന്നു:

'വീണ പപ്പ എന്ന് വിളിച്ചതിൽ ഒരു തെറ്റുമില്ല. അങ്ങനെ വിളിച്ചോളൂ. നിങ്ങളെയൊക്കെ മക്കളായിട്ട് തന്നെയാണ് ഞാൻ കരുതുന്നത്.' ആ വാക്കുകൾ എനിക്ക് തന്ന ഊർജ്ജം ചെറുതല്ല തന്നെ.

സ്നേഹിച്ചും ശാസിച്ചും ശിക്ഷിച്ചും ശ്ലാഘിച്ചും എന്നിലെ ചിട്ടയില്ലാത്ത കുട്ടിയെ ഒരുക്കിയെടുത്ത് ജീവിതപന്ഥാവിൽ നേർവഴി കാട്ടിയ വിളക്കാണ് എനിക്ക് അലക്സ് സർ. ആ വലിയ മനുഷ്യന്റെ ഓർമ്മയ്ക്കു മുമ്പിൽ ഒരുപിടി കണ്ണീർ പൂക്കളും നിറഞ്ഞ സ്നേഹവും അർപ്പിക്കുന്നു.

ഇനി ഒരിക്കലും തിരിച്ചു വരാത്ത യാത്രയിൽ അദ്ദേഹത്തിന്റെ സത്കർമ്മങ്ങളും പ്രവൃത്തിയിലൂടെ ആർജ്ജിച്ച പുണ്യവും ആത്മാവിന് കൂട്ടായിരിക്കട്ടെ എന്ന് ആഗ്രഹിച്ചുകൊണ്ട് ഈ ഓർമ്മക്കുറിപ്പ് ഞാൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ സമർപ്പിക്കുന്നു.

# 12

# വിശുദ്ധ പരിവേഷമുള്ള അലക്സ്

## ബോബൻ പി. എബ്രഹാം

2022 ജൂൺ 29 ചൊവ്വാഴ്ച, സാർത്ഥകമായ തന്റെ ജീവിതം പൂർത്തിയാക്കി ദൈവകരം പിടിച്ച് അലക്സ് യാത്രയാകുമ്പോൾ ഞങ്ങളുടെ സ്നേഹബന്ധത്തിന് 52 വർഷത്തെ പ്രായം. 1970-ൽ സി.എം.എസ്. കോളജിൽ പ്രീഡിഗ്രിക്കു ചേരുമ്പോൾ തുടങ്ങിയതാണ് ആ ബന്ധം. പ്രീഡിഗ്രിക്ക് ഒരേ ക്ലാസ്സിലായിരുന്നെങ്കിലും ഡിഗ്രിക്ക് അലക്സ് ഹിസ്റ്ററിയിലും ഞാൻ ഇംഗ്ലീഷ് ലിറ്ററേച്ചറിലുമായിരുന്നു. പ്രീഡിഗ്രിക്കാലത്ത് ഞങ്ങൾ 6 പേർ രൂപപ്പെടുത്തിയ സ്നേഹക്കൂട്ടായ്മ 'സിക്സേഴ്സ്' എന്ന പേരിൽ 5 വർഷവും നിലനിന്നു. പാമ്പാടിയിൽ നിന്ന് അലക്സും, വർഗീസും, സാബുവും, കോത്തല നിന്ന് രാജൻ, അതിരമ്പുഴയിൽ നിന്നു ജെയിംസ്. അവർക്കഞ്ചു പേർക്കും 'അളിയനായി' പെങ്ങന്മാരില്ലാത്ത, കുഴിമറ്റംകാരനായ ഞാനും. കോളജ് വിട്ടിട്ടും ആറു പേരുടെ സ്നേഹത്തിനും അടുപ്പത്തിനും ഒരു കുറവും വന്നില്ല. 2016-ലെ വർഗീസിന്റെ മരണം ആറിനെ അഞ്ചാക്കി. ഇപ്പോഴിതാ അലക്സ് അതു നാലാക്കി.

സി.എം.എസ്. കാലത്തുനിന്നും ഓർമ്മയിൽ സൂക്ഷിക്കാൻ എന്തെല്ലാം! K.S.U. എന്ന കേരളാ സ്റ്റുഡന്റ്സ് യൂണിയന്റെ സജീവ പ്രവർത്തകനായിരുന്നു അലക്സ്. ഡിഗ്രികാലത്ത് കോളജ് യൂണിയൻ തിരഞ്ഞെടുപ്പിൽ ആർട്ട്സ് ക്ലബ്ബ് സെക്രട്ടറിയായി അവന് സീറ്റു നൽകുമെന്നു ധാരണയുണ്ടായിരുന്നെങ്കിലും എന്തെല്ലാമോ ഉപജാപങ്ങൾക്കൊടുവിൽ സീറ്റ് മറ്റൊരാൾക്കെന്ന സൂചന ലഭിച്ചപ്പോൾ, രക്ഷകനായി ഞങ്ങൾ കണ്ടത് ഉമ്മൻ ചാണ്ടിയെയാണ്. ഒരു ദിവസം സന്ധ്യ മുതൽ രാത്രി ഏറെ വൈകുംവരെ കോട്ടയത്ത് പി.ഡബ്ല്യു.ഡി. ഗസ്റ്റ് ഹൗസിനു സമീപമുണ്ടായിരുന്ന അന്നത്തെ ഡി.സി.സി. ഓഫീസിൽ പോയി അലക്സിനൊപ്പം കാവലിരുന്നത് ഇപ്പോഴും സജീവമായൊരോർമ്മയാണ്. രാത്രി വൈകി വന്ന ഉമ്മൻ ചാണ്ടി, സ്വതസിദ്ധമായ ആ ശൈലിയിൽ അലക്സിന്റെ തോളിൽ തട്ടി 'അടുത്ത വർഷം തീർച്ച' എന്നു ഉറപ്പു പറഞ്ഞപ്പോൾ ഞങ്ങൾക്കുണ്ടായ

ഇച്ഛാഭംഗം എത്രയോ വലുതായിരുന്നു! ഞങ്ങൾക്കത് ഉൾക്കൊള്ളാനായില്ല. 'ബാവാ പാനൽ' എന്ന പേരിൽ ഒരു ബദലുണ്ടാക്കി, ഒരു കപ്പളവുമായി പ്രകടനം നടത്തി അതു കൊടിമരമായി നാട്ടി, പ്രചരണം നടത്തി ഞങ്ങളുടെ പ്രതിഷേധം ഞങ്ങൾ വെളിപ്പെടുത്തി. രാഷ്ട്രീയക്കാരിൽ നിന്ന് എനിക്കു വ്യക്തിപരമായി ലഭിച്ച ആദ്യ പാഠമായിരുന്നു അന്ന് ഡി.സി.സി. ഓഫീസിൽ നിന്ന് എനിക്കു ലഭിച്ചത്. പിന്നീടൊരിക്കലും ഒരു പാർട്ടിയെയും ഇഷ്ടപ്പെടാനെനിക്കാവാതെ പോയത് ആ അനുഭവത്തിൽ നിന്നാണ്.

സി.എം.എസ്. കോളജിലെ അഞ്ചു വർഷങ്ങളിലും 'സിക്സേഴ്സ്' മുടക്കം വരുത്താത്ത രണ്ട് ഉത്സവങ്ങളുണ്ടായിരുന്നു – രണ്ട് പള്ളിപ്പെരുന്നാളുകൾ. ജെയിംസിന്റെ അതിരമ്പുഴപ്പള്ളിയിലും കുഴിമറ്റത്തെ എന്റെ ഇടവകപ്പള്ളിയിലും. ക്ലാസ്സ് കട്ടു ചെയ്ത് ബസിൽ കയറും. രണ്ടു വീടുകളും അന്ന് ഞങ്ങൾക്കായി ഒരുങ്ങിയിട്ടുണ്ടാവും. മൂക്കുമുട്ടെ ഭക്ഷണം കഴിച്ച്, പള്ളിപ്പറമ്പിൽ അലഞ്ഞുനടന്ന് നേരംപോവുന്നത് അറിയുകയേയില്ല. 5 വർഷത്തിനൊടുവിൽ എന്റെ ഓട്ടോഗ്രാഫിൽ എല്ലാവരുമെഴുതി – ഫെബ്രുവരി 2–ന്റെ പെരുന്നാളിന് ഞങ്ങൾ കുഴിമറ്റത്തുണ്ടെന്ന്. ആ ദിവസങ്ങളുടെ മധുരം ഇപ്പോഴും മനസ്സിൽ ഊറുന്നുണ്ട്.

കോളജിൽ ഒരു ഓൾറൗണ്ടറായിരുന്നു അലക്സ്. മിമിക്രിയുടെ ആരംഭകാലമായിരുന്നു. ആലപ്പി അഷ്റഫായിരുന്നു യൂണിവേഴ്സിറ്റി കലോൽസവങ്ങളിലെ ഹീറോ അന്ന്. താരങ്ങളുടെ ശബ്ദാനുകരണത്തിലേക്ക് അന്ന് ആരും കടന്നിട്ടില്ല. മിമിക്രിയിൽ ചില പരിശ്രമങ്ങൾ അലക്സും നടത്തി സി.എം.എസിൽ. കിളിച്ചിലമ്പലുകൾ, വെടിക്കെട്ട് തുടങ്ങിയവയൊക്കെയായിരുന്നു അവന്റെ ഐറ്റങ്ങൾ. നിർത്തി ഇട്ടിരിക്കുന്ന ട്രെയിനിന്റെ എൻജിൻ സ്റ്റാർട്ട് ചെയ്ത്, മെല്ലെ മെല്ലെ വേഗം കൈവരിച്ച് ട്രെയിൻ സ്റ്റേഷൻ വിട്ടു പോകുന്നതിന്റെ ശബ്ദാനുകരണം അലക്സിന്റെ മാസ്റ്റർപീസായിരുന്നു. സി.എം.എസ്. കോളജിലെ ഗ്രേറ്റ് ഹാളിന്റെ സ്റ്റേജിൽ, മൈക്രോഫോണിനു പിന്നിൽ നിന്ന് പ്രകടനം നടത്തുന്ന ആ പത്തൊമ്പതു വയസ്സുകാരനെ എനിക്കിപ്പോഴും കാണാം. അകന്നു പോവുന്ന ട്രെയിനിന്റെ ആ ശബ്ദം ഇപ്പോഴുമെനിക്കു കേൾക്കാം.

1975–ൽ ഡിഗ്രി പൂർത്തിയായ വർഷം തന്നെ അലക്സും മറ്റു ചില സ്നേഹിതരുമെല്ലാം ഉപരിപഠനത്തിനായി മദ്ധ്യപ്രദേശിലെ ഇൻഡോറിലേക്കു പോയി. 3 വർഷം കൊണ്ട് പി.ജി. യും എൽ.എൽ.ബി. യും ചെയ്യാനാവുമെന്നതായിരുന്നു ഇൻഡോറിന്റെ ആകർഷണം. പി.ജി. യ്ക്ക് റഗുലർ ക്ലാസും എൽ.എൽ.ബി. യ്ക്ക് ഈവനിങ്ങ് ക്ലാസും. പിറ്റേവർഷം ഞാനും അവർക്കൊപ്പം കൂടി. ക്രിസ്ത്യൻ കോളജിലായിരുന്നു അലക്സിന്റെ പഠനം. ഞാൻ ഗവണ്മെന്റ് ഹോൾക്കർ കോളജിലും. ഹോസ്റ്റലിൽ താമസിച്ചിരുന്ന

അലക്സ് ഞാനെത്തിക്കഴിഞ്ഞ് ഇന്തോറിലെ വിദ്യാനഗറിലെ ഒരു വീട്ടിലേക്ക് താമസം മാറ്റി. ഒരു പഞ്ചാബിയുടെ വീടിന്റെ മുകൾനിലയിൽ മൂന്നു മാസത്തോളം 'വയ്പും കുടിയു'മായി ഞങ്ങൾ കഴിഞ്ഞു. പിന്നീട്, പഠനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുവാൻ വീട്ടുജോലികൾ തടസമാണെന്നു കണ്ടപ്പോൾ, ആ വീടു വിട്ട്, അലക്സ് നേരത്തേ താമസിച്ചിരുന്ന ഛാവണ്ടിയിലുള്ള ജോഹരി ഹോസ്റ്റലിലേക്കു ഞങ്ങൾ മാറി. സി.എൻ.ഐ. സഭയുടെ ഉടമസ്ഥതയിലുള്ള ഹോസ്റ്റലിൽ 90 ശതമാനവും മലയാളികളായിരുന്നു. അടിയന്തിരാവസ്ഥയുടെ കാലഘട്ടമായിരുന്നു അത്. അച്ചടക്കമുള്ള കുട്ടികളായി ഞങ്ങളവിടെ ജീവിച്ചു. ആഘോഷപൂർവ്വമായ ജീവിതം. ഷെയറിങ് അടിസ്ഥാനത്തിലുള്ള മെസ്. വീടുകളിൽ നിന്നും ഡ്രാഫ്റ്റു വരുന്ന മാസാരംഭത്തിലെ ലക്ഷ്വറിയും, സിഗററ്റു വാങ്ങാൻ ഗതിയില്ലാതെ, എവിടെയെങ്കിലും വീണുകിടന്നേക്കാവുന്ന നാണയത്തുട്ടിനു പരതുന്ന മാസാവസാനവുമെല്ലാം ഇന്ന് തമാശയുള്ള ഓർമ്മകളാണ്.

1977 ഡിസംബറിൽ, സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ ജോലി കിട്ടി ഞാൻ നാട്ടിലേക്കു തിരികെപ്പോന്നു. അലക്സും ജോഹരിവാലാകളും ഇന്തോറിൽ തുടർന്നു. കോഴ്സ് പൂർത്തിയാക്കി തിരികെവന്ന് എൻറോൾ ചെയ്ത് അലക്സ് കോട്ടയത്തെ പ്രശസ്തമായ ജോസഫ് ആൻഡ് പൗലൂസിൽ ജൂനിയർ വക്കീലായി ചേർന്നു. കുമളി ബ്രാഞ്ചിലായിരുന്നു എന്റെ പോസ്റ്റിങ്. 1980–ൽ വിവാഹം. 1981–ൽ നാട്ടിലേക്ക് തിരികെ വന്നു. മൊബൈൽ ഫോൺ അവതരിച്ചിട്ടില്ല. ഇടയ്ക്കൊക്കെ കോട്ടയത്തെ ഓഫീസിൽ പോയി അലക്സിനെ കാണും. അടുത്തുള്ള ചെറിയ ചായക്കടയിൽ, ഓരോ ചായയ്ക്കു ചുറ്റുമിരുന്ന് കുറേനേരം സംസാരിക്കും. 1986–ൽ എനിക്ക് ഓഫീസറായി പ്രൊമോഷൻ കിട്ടി.

മൂന്നു വർഷം കൂടുമ്പോഴുള്ള ദേശാടനങ്ങളുടെ കാലമായി. സേവ്യർകുട്ടിയുമായി ചേർന്ന് സ്വന്തമായ ഓഫീസ്, പോലീസ് പരേഡ് ഗ്രൗണ്ടിനെതിർവശത്തെ കെട്ടിടത്തിൽ അലക്സ് തുറന്നു. കോട്ടയത്തെ തിരക്കുള്ള വക്കീലന്മാരുടെ ഗണത്തിലേക്ക് സാവകാശം അവനുയർന്നു. മായയുമായുള്ള വിവാഹം ഇതിനിടയിൽ നടന്നിരുന്നു. ഞങ്ങൾ രണ്ടുപേരും കുടുംബത്തിന്റെയും ഉദ്യോഗത്തിന്റെയും തിരക്കുകളിൽ മുഴുകുമ്പോഴും ബന്ധത്തിന്റെ ചരട് മുറിഞ്ഞുപോകാതെ കൂടുതൽ ശ്രദ്ധിച്ചു അലക്സ്. അവൻ അങ്ങനെയായിരുന്നു. സൗഹൃദങ്ങൾക്ക് വലിയ വില അവൻ കൽപിച്ചു.

എത്രയോ വിശാലമായിരുന്നു അലക്സിന്റെ സ്നേഹവലയം! തന്റെ വലയത്തിലുള്ളവരോടുള്ള അവന്റെ ബന്ധം ആഴത്തിലുള്ളതായിരുന്നു. അവരെക്കുറിച്ച് അവന് എല്ലാം അറിയാമായിരുന്നു. ഏതെങ്കിലും ചടങ്ങുകൾക്ക് ഒപ്പം പോയാൽ അവിടെനിന്നും അലക്സിനെ തിരികെ കൂട്ടാൻ ഏറെനേരം

കാത്തുനിൽക്കണം. അടുപ്പമുള്ളവരെയൊക്കെ കാണാൻ, അവരോടു സംസാരിക്കാൻ അവൻ ഏറെ സമയം മാറ്റിവയ്ക്കും. സമപ്രായക്കാരോടു മാത്രമല്ല ആ ബന്ധം. ഇന്തോറിലെ ഹോസ്റ്റലിൽ വാർഡനായിരുന്ന ഡോക്ടർ സിങ്ങുമായി, അദ്ദേഹത്തിനുശേഷം അദ്ദേഹത്തിന്റെ കുടുംബ വുമായി, ഒക്കെ അവസാന നാളുകൾ വരെയും അലക്സിന് അടുപ്പമുണ്ടാ യിരുന്നു.

സ്നേഹിതർക്ക് ഒരാവശ്യമുണ്ടെന്നു കണ്ടാൽ, അവിടെയുണ്ടാവും അവൻ. സിക്സേഴ്സിലെ വർഗ്ഗീസ് ഗുരുതരമായ രോഗാവസ്ഥയിൽ, കാലിലെ മാറാവ്രണവുമായി ക്ലേശിച്ചപ്പോൾ, തനിക്കു പരിചയമുള്ള വൈദ്യ നോടു സംസാരിച്ച് മരുന്നുകൾ മനസ്സിലാക്കി, കാലിറക്കി വച്ച് ധാര കോരാ നുള്ള പാത്രങ്ങളും മരുന്നുമൊക്കെയായി വർഗ്ഗീസിന്റെ അടുത്തെത്തിയത് ഉദാഹരണമാണ്.

വ്യക്തിപരമായി എത്രയോ കടപ്പെട്ടിരിക്കുന്നു എന്റെ കൂട്ടുകാരനോടു ഞാൻ! ജീവിതത്തിൽ എന്തെങ്കിലും പ്രയാസകരമായ സന്ദർഭങ്ങൾ നേരി ടുമ്പോൾ ഒന്നു വിളിച്ചാൽ മതി. പക്വമായ ഒരുപദേശം തീർച്ചയായും ലഭിക്കും. എന്റെ അമ്മയെ അലക്സിന് വലിയ ഇഷ്ടമായിരുന്നു. കോവിഡ് കാലത്തിനെ തുടർന്ന് അവനും രോഗിയായി. എന്റെ അമ്മയുടെ അവസാന നാളുകളിൽ എന്നെയും അമ്മയ്ക്കൊപ്പമുള്ള സഹോദരനെയും ശക്തിപ്പെ ടുത്തുവാൻ ധാരാളം ഓഡിയോ സന്ദേശങ്ങൾ അയക്കും. അമ്മയുടെ കൈ എടുത്തു നെറ്റിയിൽ വച്ച് അനുഗ്രഹം പ്രാപിക്കുവാൻ ഉപദേശിച്ചു. ശാശ്വ തമായ മൂല്യങ്ങളാണ് അലക്സിനെ നയിച്ചത്. ഏറ്റം ഗുരുതരമായ രോഗാ വസ്ഥയിൽ അവൻ ലേക്ഷോർ ആശുപത്രിയിൽ കഴിയുമ്പോൾ ലഭിച്ച ദൈവികദർശനം അവനെ, പിന്നീട് വന്ന പ്രതിസന്ധിഘട്ടങ്ങളെയൊക്കെ നേരിടാൻ കരുത്തനാക്കി.

ഇന്നെനിക്ക് അലക്സിനു പകരം വയ്ക്കാൻ ഒരാളില്ല. ജീവിതത്തിൽ അവന്റെ വേർപാടുണ്ടാക്കിയ ശൂന്യത അങ്ങനെതന്നെ നിലനിൽക്കും. എന്റെ ഹൃദയത്തിൽ ജീവിക്കുന്ന പ്രിയപ്പെട്ട കൂട്ടുകാരന്റെ ശിരസ്സിനെ ചുറ്റി ഒരു പ്രഭാവലയമുണ്ട്. വിശുദ്ധന്മാർക്കു മാത്രം പ്രാപ്യമായ ആ 'ഹാലോ.' ദൈവ ത്തിന്റെ വലത്തുഭാഗത്ത്, അബ്രഹാം പിതാവിന്റെ മടിയിൽ അലക്സ് ഇരി ക്കുന്നത് ഞാനും ഒരിക്കൽ കാണും.

# 13

# സാജു കാട്ടിത്തന്ന അലക്സ് എന്ന മനുഷ്യസ്നേഹി

## ചെറിയാൻ വർഗീസ്

പ്രിയപ്പെട്ട അലക്സ് ജോർജിനെ ഏറ്റവും അടുത്തറിയാമായിരുന്നു എന്നാണ് ഞാൻ ചിന്തിച്ചിരുന്നത്. എന്നാൽ എനിക്ക് അദ്ദേഹത്തെപ്പറ്റി ഒന്നും അറിയില്ല എന്നത് മനസ്സിലാക്കി തന്നത് സാജു എന്ന യുവാവാണ്. ഞാൻ അലക്സിനെ പരിചയപ്പെടുന്നത് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ മീറ്റിങ്ങിലാണ്. എന്നെക്കാൾ അല്പം സീനിയറായ അലക്സ് ജോർജ് മീറ്റിംഗിൽ പറയുന്ന ചെറിയ പ്രസംഗങ്ങളും നിർണായകമായ ചില ഘട്ടങ്ങളിൽ നൽകുന്ന ചില ഉപദേശങ്ങളും പലപ്പോഴും അത്തരം മീറ്റിംഗുകളുടെ ഗതിയെ തന്നെ മാറ്റുവാൻ സഹായിച്ചിരുന്നു.

സൗമ്യത ആയിരുന്നു അലക്സിന്റെ പ്രത്യേകത. അലക്സിന്റെ വാക്കുകളും നിർദ്ദേശങ്ങളും സീനിയർ മെത്രാപ്പോലീത്താ ആയിരുന്ന അഭിവന്ദ്യ ഡോ. ഫീലിപ്പോസ് മാർ തെയൊഫിലൊസ് തിരുമേനി പ്രത്യേകം പരിഗണിച്ചിരുന്നു എന്ന് എനിക്ക് നേരിൽ കണ്ട് ബോധ്യപ്പെട്ടിട്ടുണ്ട്. അതോടൊപ്പം യുവജനങ്ങൾക്ക് അദ്ദേഹം നൽകുന്ന ചില ഉപദേശങ്ങൾ മാർഗനിർദേശങ്ങൾ എന്നിവ മറ്റുള്ളവരിൽ നിന്നും അലക്സിനെ വ്യത്യസ്തനാക്കി.

എന്നാൽ ഇതോടൊപ്പം എന്നെ ആകർഷിച്ച മറ്റൊരു മുഖം കൺസ്യൂമർ ഗൈഡൻസ് രംഗത്തുള്ള അലക്സിന്റെ സമർപ്പണം ആയിരുന്നു. മൂന്നു പതിറ്റാണ്ടു മുമ്പ് കസ്റ്റമറുടെ അവകാശങ്ങളെപ്പറ്റി ആർക്കുംതന്നെ അത്ര ബോധ്യം ഉണ്ടായിരുന്നില്ല. എന്നാൽ ഈ രംഗത്ത് വളരെ മികച്ച രീതിയിൽ പ്രവർത്തിക്കുവാനും ആളുകളെ ബോധവൽക്കരിക്കാനും അലക്സ് നടത്തിയ പരിശ്രമങ്ങൾ ഏറെ അഭിനന്ദനീയമാണ്. അന്ന് പല വേദികളിലും അലക്സിനെ ക്ഷണിച്ച് കൺസ്യൂമർ ഗൈഡൻസ് എന്ന വിഷയത്തെപ്പറ്റി പ്രസംഗിക്കുവാൻ ആവശ്യപ്പെടുമായിരുന്നു. ഇത് പൊതുജനങ്ങൾക്ക് നൽകിയ അറിവും അവകാശങ്ങളെപ്പറ്റിയുള്ള ബോധ്യവും നേരിൽ കാണുവാനും മനസ്സിലാക്കുവാനും എനിക്ക് സാധിച്ചിട്ടുണ്ട്.

നിർണായകമായ പല കൺസ്യൂമർ കേസുകളിലും യാതൊരു പ്രതിഫലവും വാങ്ങാതെ ഹാജരായി കക്ഷികൾക്ക് നീതി ഉറപ്പാക്കുവാനും അവകാശങ്ങൾ വാങ്ങിച്ചു എടുക്കുവാനും അലക്സ് നടത്തിയ പ്രവർത്തനം ഏറെ ശ്ലാഘനീയമാണ്. ഒരുപക്ഷേ ഇന്ന് നമ്മൾ അനുഭവിക്കുന്ന പല ഉപഭോക്തൃ സംരക്ഷണ നിയമങ്ങൾക്കും അടിത്തറയിട്ടത് കോട്ടയം കൺസ്യൂമർ ഗൈഡൻസ് സൊസൈറ്റിയുടെ അമരക്കാരനായിരുന്ന പ്രിയപ്പെട്ട അലക്സിന്റെ പ്രവർത്തനങ്ങളും തുടക്കവുമാണ്.

സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയിലെ ഉദ്യോഗസ്ഥനെന്ന നിലയിൽ പലപ്പോഴും ഞങ്ങളുടെ പാനൽ അഡ്വക്കേറ്റ് ആയിരുന്ന അലക്സിന്റെ ഓഫീസിൽ പോകുവാനും പല നിയമ വിഷയങ്ങളെപ്പറ്റി ചർച്ച ചെയ്യുവാനും അവസരം ലഭിച്ചിട്ടുണ്ട്. ഇത്തരം കാര്യങ്ങളിൽ ഒക്കെ അലക്സ് പുലർത്തുന്ന സത്യസന്ധവും നീതിപൂർവ്വവും മനുഷ്യത്വപരമായ നീക്കങ്ങൾ എനിക്ക് അദ്ദേഹത്തോടുള്ള ബഹുമാനവും സ്നേഹവും വർദ്ധിപ്പിച്ചു.

എന്നാൽ എനിക്ക് അലക്സിനെ മനസ്സിലാക്കാൻ സഹായിച്ചത് ഈ പ്രവർത്തനങ്ങൾ ഒന്നുംതന്നെ ആയിരുന്നില്ല. ഏതാണ്ട് ഇരുപത് വർഷങ്ങൾക്കു മുമ്പ് ഒരു ദിവസം രാവിലെ എനിക്ക് അലക്സിന്റെ ഒരു ഫോൺകാൾ വന്നു. അലക്സ് എന്നോട് ചോദിച്ചു, "നിങ്ങളുടെ അടുത്തുള്ള സാജു എന്ന ഒരു ചെറുപ്പക്കാരൻ എന്റെ വീട്ടിൽ ഇപ്പോൾ വന്നിട്ടുണ്ട്. അവൻ രോഗിയാണെന്നും ചെറിയാനോട് ചോദിച്ചാൽ അവനെപ്പറ്റി അറിയാമെന്നും പറഞ്ഞതനുസരിച്ച് ഞാൻ വിളിക്കുകയാണ്."

ഞാൻ പറഞ്ഞു, "സാജുവിനെ എനിക്കറിയാം. ഞങ്ങളുടെ അടുത്ത് ഒരു കോളനിയിൽ ആണ് താമസിക്കുന്നത്. രോഗിയാണ്. ചുമട്ടുതൊഴിലാളി ആയിരുന്നപ്പോൾ കോട്ടയത്ത് വെച്ച് അവന്റെ കൂട്ടുകാർ അവന് കഴിക്കാൻ നൽകിയ പഴത്തിനകത്ത് മുട്ടുസൂചി വെച്ചതായും അറിയാതെ അവൻ അത് എടുത്തു കഴിച്ചു രോഗിയായതായും മെഡിക്കൽ കോളജിലെ ഡോക്ടർമാരുടെ സർട്ടിഫിക്കറ്റ് അവന്റെ കയ്യിൽ ഉണ്ട് എന്നും ഞാൻ പറഞ്ഞു. അലക്സ് അത് കേട്ടു അവന് വൈദ്യസഹായം ലഭിക്കുവാൻ വേണ്ടി ഒരു തുകയും നൽകി പറഞ്ഞയച്ചു. എന്നാൽ എന്നെ അദ്ഭുതപ്പെടുത്തിയ കാര്യം അതു കഴിഞ്ഞ് 20 വർഷത്തോളമായി. അലക്സ് അല്പം രോഗബാധിതനായി എറണാകുളത്തെ വീട്ടിലേക്ക് താമസം മാറ്റുന്നതിനു മുമ്പുവരെ സാജു എല്ലാ മാസവും അലക്സിന്റെ വീട്ടിലെത്തി വൈദ്യ സഹായത്തിനുള്ള പണം കൈപ്പറ്റിയിരുന്നു. ചിലപ്പോഴൊക്കെ ഇവൻ വാങ്ങുന്ന പണം അധികമാണ് എന്ന് ഞാൻ അലക്സിനെ വിളിച്ചു പറഞ്ഞപ്പോൾ ഒരു ചെറുപുഞ്ചിരിയോടെ, "സാരമില്ല ചെറിയാച്ചാ, ഞാൻ എല്ലാ മാസവും എന്റെ വരുമാനത്തിന്റെ ഒരു നിശ്ചിത പങ്ക് പാവങ്ങൾക്കായി മാറ്റിവെച്ചിട്ടുണ്ട്.

അതാണ് ഞാൻ സാജുവിന് കൊടുക്കുന്നത്. അത് അവൻ ദുരുപയോഗം ചെയ്താലോ മറ്റ് എന്തിനുവേണ്ടി ഉപയോഗിച്ചാലോ ഞാനത് കണക്കാക്കുന്നില്ല" എന്ന് പറഞ്ഞു.

ഈ മറുപടി എന്നെ അദ്ഭുതപ്പെടുത്തുകയും അലക്സിനോടുള്ള എന്റെ ആദരവ് വർധിപ്പിക്കുകയും ചെയ്തു. ഒരിക്കൽ സാജു എന്നോട്, "അലക്സ് സാർ കോട്ടയത്ത് ഇല്ലല്ലോ. എറണാകുളത്താണ് എന്നറിഞ്ഞു എറണാകുളത്തെ അഡ്രസ്സ് തരാമോ" എന്ന് ചോദിച്ചു. എനിക്കുറപ്പുണ്ട് എറണാകുളത്ത് ചെന്നാലും അലക്സ് സാജുവിനെ സഹായിക്കുമായിരുന്നു. ഇത്ര മനുഷ്യസ്നേഹിയായ ഒരു വ്യക്തിയെ സുഹൃത്തായി ജേഷ്ഠ സഹോദരനായി കിട്ടിയതിൽ ഞാൻ അഭിമാനിക്കുന്നു. വറ്റാത്ത സ്നേഹത്തിന്റെ അടയാളമായി നീതിയുടെ പ്രവാചകനായി ജീവിച്ച അലക്സിന്റെ ഓർമ്മകൾ നമുക്ക് മുമ്പോട്ടുള്ള ജീവിതത്തിന് പ്രകാശമായിരിക്കും.

# 14

# അഭിഭാഷകവൃത്തിയെ ദൈവവിളിയായി സ്വീകരിച്ചു

## ഡോ. തോമസ് കുരുവിള

(മലയാള വിഭാഗം മേധാവി, ബസേലിയസ് കോളജ്, കോട്ടയം)

'ഒരു അഭിഭാഷകൻ സന്നദ് എടുക്കുന്ന ദിവസവും ഒരു ഡോക്ടർ പ്രാക്ടീസ് ആരംഭിക്കുന്ന ദിവസവും ഒരു അധ്യാപകൻ അധ്യാപനം തുടങ്ങുന്ന ദിവസവും ഒരു വൈദികൻ ശുശ്രൂഷ തുടങ്ങുന്ന ദിവസവും ഒരു മുനിസിപ്പൽ തൂപ്പുകാരൻ ജോലി തുടങ്ങുന്ന ദിവസവും ദൈവം വിവിധ വേലകൾ തുടങ്ങുന്ന ദിവസമാണ്' എന്ന് ക്രിസോസ്റ്റം തിരുമേനി 'ആത്മകഥ'യിൽ എഴുതിയിട്ടുണ്ട്. ഞാൻ അറിയുന്ന അഡ്വ. അലക്സ് ജോർജിന് അഭിഭാഷകവൃത്തി ദൈവിക ശുശ്രൂഷയായിരുന്നു. അദ്ദേഹത്തിന്റെ സൗമ്യഭാവവും നിർമ്മലമായ ചിരിയും വിനയം സ്ഫുരിക്കുന്ന ശരീരഭാഷയും പലപ്പോഴും ഒരു പുരോഹിതന്റെ സാന്നിധ്യമാണ് എന്നിലുണർത്തിയിരുന്നത്.

അഡ്വ. അലക്സ് ജോർജിന്റെ അഭിഭാഷക വ്യക്തിത്വത്തെ വിലയിരുത്തുവാൻ ഞാൻ അപര്യാപ്തമാണ്. എന്നാൽ രണ്ടു പതിറ്റാണ്ടു കാലം അകലെയും അടുത്തുമായി അദ്ദേഹത്തോട് ഇടപഴകുവാൻ ഭാഗ്യം ലഭിച്ച ഒരാളെന്ന നിലയിൽ ആ ജീവിതത്തിലെ തൂലികാചിത്രങ്ങൾ മിഴിവോടെ എന്റെ ഓർമ്മയിലുണ്ട്. 2004-ൽ കോട്ടയം ബസേലിയോസ് കോളജിലെ മലയാളവിഭാഗത്തിൽ അധ്യാപകനായി പ്രവേശിച്ച കാലത്ത് ഇംഗ്ലീഷ് വിഭാഗത്തിലെ മുതിർന്ന അധ്യാപിക ഡോ. മായ കുര്യാക്കോസ് ടീച്ചറിന്റെ ജീവിതപങ്കാളിയെന്ന നിലയിൽ വളരെ ഔപചാരികമായ നിലയിൽ വളരെ ഔപചാരികമായ ഒരു സൗഹൃദം മാത്രമേ എനിക്ക് അദ്ദേഹവുമായി ഉണ്ടായിരുന്നുള്ളൂ. പിന്നീട് കോട്ടയത്തെ കുര്യാക്കോസ് മാർ ഗ്രിഗോറിയോസ് സെന്ററിൽ ഞായറാഴ്ച പുലർച്ചെയുള്ള ആരാധനയിൽ ഒരുമിച്ച് പങ്കെടുത്തു തുടങ്ങിയപ്പോഴാണ് അദ്ദേഹവുമായി അടുത്ത് ഇടപഴകുന്നത്. കോട്ടയം പഴയസെമിനാരി അധ്യാപകരായിരുന്ന റവ. ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ഡോ. കെ. എം. ജോർജ് എന്നീ ശ്രേഷ്ഠ വൈദികരാണ് കെ. എം. ജി.

സെന്ററിൽ വി. കുർബ്ബാന അർപ്പിക്കാനെത്തിയിരുന്നത്. വി. കുർബ്ബാനയ്ക്കു ശേഷം അതതു ദിവസത്തെ വേദഭാഗത്തെ ആസ്പദമാക്കി ബഹു. വൈദികൻ നടത്തിയിരുന്ന ഹ്രസ്വവും അർത്ഥപൂർണ്ണവുമായ പ്രസംഗത്തെ അഭിനന്ദിക്കുവാനോ, പുതിയ കാര്യങ്ങൾ മനസ്സിലാക്കിയതിനെപ്പറ്റി പങ്കിടുവാനോ, അതുമല്ലെങ്കിൽ ചില ചോദ്യങ്ങൾ ചോദിക്കുവാനുമൊക്കെ അദ്ദേഹം സമയം കണ്ടെത്തിയിരുന്നു. പുലർച്ചെ 5.30–ന് ആരംഭിക്കുന്ന ആരാധന 7.30–ന് സമാപിച്ചു കഴിഞ്ഞാലും, ആരാധനയിൽ പങ്കെടുത്തവരൊക്കെ മടങ്ങിയാലും വൈദികരുടെ വിശ്രമസ്ഥലത്ത് ചെന്ന് അവരോട് സംവദിക്കുന്നതിൽ അദ്ദേഹം ആനന്ദം കണ്ടെത്തിയിരുന്നു. ആ കണ്ടുമുട്ടലുകളിൽ പലപ്പോഴും ഞാനും പങ്കാളിയായിരുന്നു. ബഹു. ജോഷ്വാ അച്ചനും ബഹു. കെ. എം. ജോർജ് അച്ചനുമായി ആത്മബന്ധം പുലർത്തിയിരുന്നതുകൊണ്ട് അവരും ഈ പ്രഭാതചർച്ച ഇഷ്ടപ്പെട്ടിരുന്നു. ചുരുക്കം ചില സന്ദർഭങ്ങളിൽ കെ.എം.ജി. സെന്ററിലെ വി. ആരാധനാമദ്ധ്യേ തിരുവചനസന്ദേശം നൽകുവാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. പലപ്പോഴും ബഹു. ജോഷ്വാ അച്ചന്റെയോ ബഹു. ജോർജ് അച്ചന്റെയോ അസാന്നിധ്യത്തിൽ, ആരാധനയ്ക്കായി എത്തുന്ന വൈദികരുടെ നിർബന്ധപ്രകാരമാണ് പ്രസംഗിച്ചിട്ടുള്ളത്. മെഡിക്കൽ കോളജിലെ ഡോക്ടർമാരും കോളജ് അധ്യാപകരും അഭിഭാഷകരുമൊക്കെ ഉൾപ്പെടുന്ന പ്രഗത്ഭരായ ആളുകൾ സംബന്ധിക്കുന്നതിനാൽ അൽപം ഭയത്തോടും വിറയലോടും കൂടിയാണ് ഞാൻ ആ കർമ്മത്തിന് മുതിർന്നിട്ടുള്ളത്. ആ സന്ദർഭങ്ങളിലൊക്കെ അഭിനന്ദനവാക്കുകൾ കൊണ്ട് പ്രചോദിപ്പിക്കുവാനും പ്രസംഗത്തിൽ പരാമർശിക്കേണ്ട വർത്തമാനകാല പ്രശ്നങ്ങളെ ശ്രദ്ധയിൽ കൊണ്ടുവരുവാനും അലക്സ് സാർ സൗമനസ്യം കാട്ടിയതോർക്കുന്നു.

ഞങ്ങൾ ഒരുമിച്ചു കൂടിയിരുന്ന മറ്റൊരു വേദി സുകുമാർ അഴീക്കോട് ട്രസ്റ്റിന്റെ പ്രഭാഷണ പരമ്പരകളായിരുന്നു. മുമ്പ് സൂചിപ്പിച്ചിരുന്നതുപോലെ അലക്സ് സാർ ജിജ്ഞാസുവായ ഒരു ചോദ്യകർത്താവായിരുന്നു. പ്രഭാഷണം കഴിഞ്ഞ് വേദി വിട്ടിറങ്ങുന്ന അഴീക്കോട് മാഷിനോട് സംസാരിക്കുവാൻ കാത്തുനിൽക്കുന്ന അലക്സ് സാറിനെ എത്രയോ പ്രാവശ്യം ഞാൻ കണ്ടിട്ടുണ്ട്. ട്രസ്റ്റ് സെക്രട്ടറി ഡോ. പോൾ മണലിൽ അലക്സ് സാറിനെ അഴീക്കോട് മാഷിന് പരിചയപ്പെടുത്തിയിട്ടുണ്ട്. വർത്തമാനകാലത്തിന്റെ നടപ്പുദീനങ്ങൾക്കെതിരെ ചിന്തിക്കുകയും പ്രൗഢമായ ഒരു ഭാരത സംസ്കാരം ഉള്ളിൽ വഹിക്കുകയും ചെയ്യുന്ന സമാനഹൃദയരുടെ ഒരു സംഗമഭൂമിയായിരുന്നു അഴീക്കോട് ട്രസ്റ്റിന്റെ പ്രഭാഷണവേദികൾ. ആ പ്രഭാഷണവേദികളിലെ ഊർജ്ജസ്വലമായ സാന്നിധ്യമായിരുന്നു അലക്സ് സാർ.

ഒരു മതേതരമനസ്സിന് ഉടമയായിരുന്നു അഡ്വ. അലക്സ് ജോർജ്. കോട്ടയത്തെ എല്ലാ സാംസ്കാരിക പരിപാടികളിലും പങ്കെടുക്കുവാൻ എത്ര തിരക്കിനിടയിലും അദ്ദേഹം സമയം കണ്ടെത്തിയിരുന്നു. ദർശന സാംസ്കാരിക കേന്ദ്രത്തിലും കോട്ടയം അന്താരാഷ്ട്ര പുസ്തകോത്സവത്തിലുമൊക്കെ

നടക്കുന്ന സർഗ്ഗസംവാദങ്ങളിൽ അദ്ദേഹം പങ്കെടുത്തിരുന്നു. ആധുനിക വിചാരശിൽപികൾ, 21-ാം നൂറ്റാണ്ടിലെ വിചാരശിൽപികൾ എന്നീ വിഷയങ്ങളെ മുൻനിർത്തി ബഹു. കെ. എം. ജോർജ് അച്ചൻ നടത്തിയ പ്രഭാഷണ പരമ്പരയിൽ മുടങ്ങാതെ പങ്കെടുത്തിരുന്നതും ചർച്ചാവേളയിൽ ക്രിയാത്മകമായി പ്രതികരിച്ചിരുന്നതും സംഘാടകൻ എന്ന നിലയിൽ ഞാനോർമ്മിക്കുന്നു.

ഒരു മാതൃകാ കുടുംബസ്ഥൻ കൂടിയായിരുന്നു അലക്സ് ജോർജ് സാറെന്ന് അദ്ദേഹത്തെ അടുത്തറിയുന്നവർക്കെല്ലാം അറിയാം. നല്ല പാതിയായ ഞങ്ങളുടെ മായ ടീച്ചർ അദ്ദേഹത്തെപ്പോലെ സൗമ്യമായ വ്യക്തിത്വത്തിനുടമയാണ്. ആരാധനയിൽ സംബന്ധിക്കാനും മറ്റു ചടങ്ങുകളിൽ പങ്കെടുക്കാനുമൊക്കെ കുടുംബസമേതമാണ് അദ്ദേഹം എത്തിയിരുന്നത്. സാംസ്കാരിക പരിപാടികളുടെയൊക്കെ നോട്ടീസ് മായ ടീച്ചറിന്റെ കൈവശമാണ് ഞാൻ സാറിന് എത്തിച്ചിരുന്നത്. ഇന്നത്തെപ്പോലെ വാട്സ്ആപ്പ് പോസ്റ്ററുകളുടെ കാലമായിട്ടില്ല! നോട്ടീസ് കൈമാറുമ്പോൾ ഞാൻ ടീച്ചറിനെയും പരിപാടിയിലേക്ക് ക്ഷണിക്കും. "പങ്കെടുക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. എനിക്കു വരാൻ പറ്റിയില്ലെങ്കിലും ഞാൻ സാറിനെ ഓർമ്മിപ്പിച്ചു വിടാം." പതിവുപോലെ ടീച്ചർ പറയും. പരസ്പര സ്നേഹത്തിലും ബഹുമാനത്തിലും ഊന്നിയ കുടുംബബന്ധമായിരുന്നു അവരുടേത്. സാറിന്റെ സഹോദരൻ അഡ്വ. ജോർജ് സഖറിയയുമായും പരിചയപ്പെടുവാനും എറണാകുളത്തെ വീട്ടിൽ പോകുവാനുമൊക്കെ കഴിഞ്ഞത് സന്തോഷത്തോടെ ഓർമ്മിക്കുന്നു.

അലക്സ് സാറിനെപ്പറ്റി ഇങ്ങനെ വ്യക്തിപരമായ ഓർമ്മകൾ ഏറെയുണ്ട്. ക്രിസോസ്റ്റം തിരുമേനിയെപ്പറ്റി ഞാൻ തയ്യാറാക്കിയ 'ആത്മകഥ - മാർ ക്രിസോസ്റ്റം', 'കഥ പറയും കാലം' എന്നീ പുസ്തകങ്ങൾ അദ്ദേഹം വായിക്കുകയും യാതൊരു പിശുക്കുമില്ലാതെ അഭിനന്ദനം അറിയിക്കുകയും ചെയ്തതോർമ്മിക്കുന്നു. ക്രിസോസ്റ്റം തിരുമേനിയോട് അദ്ദേഹത്തിന് ഏറെ സ്നേഹബഹുമാനങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം ഏറെ സ്നേഹിച്ചിരുന്ന അഴീക്കോട് മാഷും ക്രിസോസ്റ്റം തിരുമേനിയുമൊക്കെ കടന്നുപോയപ്പോൾ സ്വന്തം കുടുംബത്തിലെ ഒരംഗം നഷ്ടപ്പെട്ട വേദനയാണ് അദ്ദേഹം പങ്കുവച്ചത്. അവരുടെ വഴിയെ, അവരുടെ വാക്കുകൾ കേൾക്കാൻ ഇഷ്ടപ്പെട്ടിരുന്ന, ജിജ്ഞാസയോടെ അവരോട് ചോദ്യങ്ങൾ ചോദിച്ചിരുന്ന അലക്സ് സാറും കടന്നുപോയപ്പോൾ ഒരു കുടുംബാംഗത്തെ നഷ്ടപ്പെട്ട വേദന ഞാനും അനുഭവിക്കുന്നു. അദ്ദേഹം വേർപിരിഞ്ഞുവെന്നു പറയുമ്പോഴും ആ സൗമ്യതയും പുഞ്ചിരിയും ജിജ്ഞാസയുമൊക്കെ ഏറ്റുവാങ്ങുകയാണല്ലോ നമ്മൾ!

# 15

# മനുഷ്യസ്നേഹിയായ അഭിഭാഷകൻ

## ഡോ. സിബി തരകൻ

കോട്ടയത്തെ പ്രമുഖ അഭിഭാഷകനായിരുന്ന, അഡ്വക്കേറ്റ് അലക്സ് ജോർജ് എരുത്തിക്കൽ, ജ്യേഷ്ഠ സഹോദരന്റെ സ്ഥാനത്തു ഞാൻ ഏറെ ആദരിക്കുകയും സ്നേഹിക്കുകയും ചെയ്ത വ്യക്തിത്വമായിരുന്നു. നിയമപാണ്ഡിത്യത്തോടൊപ്പം മനുഷ്യസ്നേഹവും ക്രൈസ്തവ വിശ്വാസവും അദ്ദേഹത്തിന്റെ പ്രവർത്തന മേഖലകളിൽ ദൃശ്യമായിരുന്നു. അഭിഭാഷകർ പൊതുവെ, തങ്ങളുടെ ഇടപാടുകാർ ഏതു തരക്കാരെന്നു നോക്കാതെ, ഇടപെടുന്ന വ്യവഹാരങ്ങളിലെ വിജയത്തിൽ മാത്രം ശ്രദ്ധിക്കുന്നവരായിരിക്കും.

കേസിന്റെ മെരിറ്റിനെക്കാൾ, ലഭിക്കാൻ സാധ്യതയുള്ള കനത്ത ഫീസിൽ മാത്രം ശ്രദ്ധിക്കുന്ന വക്കീലന്മാർ ധാരാളമുള്ള ഇക്കാലത്തു അഡ്വ. അലക്സ് ജോർജ് വ്യത്യസ്തനായിരുന്നു. ഏതു കേസും ജയിപ്പിച്ചു തരാം എന്നു പറഞ്ഞു ഫീസ് വാങ്ങുന്ന കൂട്ടത്തിൽ അദ്ദേഹം ഉണ്ടായിരുന്നില്ല.

ജില്ലാക്കോടതിയിലും ഹൈക്കോടതിയിലും തിരക്കുള്ള ഒരു വക്കീൽ ആയിരിക്കുമ്പോഴും നിർദ്ധനരുടെ വ്യവഹാരങ്ങൾ ഫീസു വാങ്ങാതെ അദ്ദേഹം വാദിച്ചിരുന്നു.

ക്രൈസ്തവ വിശ്വാസത്തിൽ അധിഷ്ഠിതമായ മനുഷ്യസ്നേഹവും ദീനാനുകമ്പയുമാണ് തൊഴിലിലും സാമൂഹിക ഇടപെടലുകളിലും അദ്ദേഹത്തെ നയിച്ചിരുന്നത്.

അദ്ദേഹത്തെ പരിചയപ്പെട്ടത് ഏകദേശം മൂന്നു ദശാബ്ദങ്ങൾക്കു മുമ്പായിരുന്നു എന്ന് ഓർക്കുന്നു. അക്കാലത്തു അദ്ദേഹം ഓർത്തഡോക്സ് സഭയുടെ വിദ്യാർത്ഥിപ്രസ്ഥാനത്തിൽ സജീവമായി പ്രവർത്തിച്ചിരുന്ന സമയമായിരുന്നു. എന്റെ മുതിർന്ന സുഹൃത്തും സാഹിത്യകാരനുമായിരുന്ന ജോയൻ കുമരകമാണ് അദ്ദേഹത്തെ പരിചയപ്പെടുത്തിയത്. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ നടന്നിരുന്ന ഒരു പ്രാർത്ഥനാ കൂട്ടായ്മയെക്കുറിച്ചും കേട്ടിരുന്നു.

വിശുദ്ധ വേദപുസ്തകം അദ്ദേഹത്തിന് ഹൃദിസ്ഥമായിരുന്നു. പലപ്പോഴും സംഭാഷണമദ്ധ്യേ വേദപുസ്തക വാക്യങ്ങൾ ഇംഗ്ലീഷിൽ ഉദ്ധരിക്കുന്നത് സാധാരണമായിരുന്നു.

കോട്ടയം സിവിൾ സ്റ്റേഷന് വടക്കുവശത്തുള്ള അദ്ദേഹത്തിന്റെ ഓഫീസിൽ മേശപ്പുറത്തു ഒരു ബൈബിൾ എപ്പോഴും കണ്ടിട്ടുണ്ട്; അത് ഏറെ ഉപയോഗിച്ചതുകൊണ്ട് മുഷിഞ്ഞിരുന്നു.

അട്ടപ്പാടിയിലെ മിഷൻ പ്രവർത്തനത്തിൽ പങ്കെടുത്തു കോട്ടയത്ത് മടങ്ങിയെത്തിയ സമയത്തു കൂടുതൽ പ്രാവശ്യം കാണുകയും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ഏറെ ലഭിക്കുകയും ചെയ്തു. ആത്മഹത്യാ പ്രതിരോധവുമായി ബന്ധപ്പെട്ടുള്ള പ്രവർത്തനങ്ങളിൽ അദ്ദേഹത്തിന്റെ സേവനവും സഹായവും ഞാൻ അഭ്യർത്ഥിച്ചിരുന്നു.

പൂർണമായും മതനിരപേക്ഷമായ പ്രവർത്തനത്തിലൂടെയുള്ള ആത്മഹത്യാ പ്രതിരോധ പ്രവർത്തനത്തിലാണ് എന്റെ താൽപ്പര്യമെന്ന് അറിഞ്ഞപ്പോൾ, അദ്ദേഹം അതിന്റെ ആത്മീയതലത്തെക്കുറിച്ചു സംസാരിക്കുകയും രക്ഷാകരമായ പ്രവർത്തനത്തിന്റെ മതാത്മകതലങ്ങൾ വിശദീകരിക്കുകയും ചെയ്തു.

പിന്നീട് കോട്ടയത്ത് സ്റ്റുഡന്റ് സെന്ററിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ 'മാനവ ശക്തീകരണ വിഭാഗ'ത്തിന്റെ ഭാഗമായി 'വിപാസ്സന വൈകാരിക സഹായ കേന്ദ്ര'മായി അത് പ്രവർത്തനമാരംഭിച്ചപ്പോൾ ആവശ്യമായ സഹായങ്ങൾ ചെയ്തുതരികയും പല പ്രാവശ്യം സന്ദർശിക്കുകയും ചെയ്തു.

മാനസികാരോഗ്യ പ്രവർത്തനങ്ങളുടെ നിയമവശങ്ങൾ അദ്ദേഹത്തിൽ നിന്ന് കേൾക്കണമെന്നും അതിനായി ഒരു ക്ലാസ് സംഘടിപ്പിക്കണമെന്നും ആഗ്രഹിച്ചിരുന്നു; എന്നാൽ അത് നടന്നില്ല! ഇനി എങ്ങനെ നടക്കാൻ!

ഒടുവിൽ സംസാരിക്കുമ്പോൾ അദ്ദേഹം ചികിത്സയിലും വിശ്രമത്തിലുമായിരുന്നു. സഹധർമിണി മായ ടീച്ചറുമായി അദ്ദേഹത്തിന്റെ ആരോഗ്യത്തെക്കുറിച്ചു സംസാരിച്ചിരുന്നു. ആരോഗ്യം വീണ്ടുകിട്ടുമ്പോൾ വ്യക്തിപരമായ നിലയിൽ വൈകാരിക സഹായ പ്രവർത്തനങ്ങളിൽ പങ്കാളിയാകണമെന്നു അദ്ദേഹം ആഗ്രഹിച്ചിരുന്നു.

ക്രൈസ്തവ ദർശനത്തിൽ ഊന്നിയ ലോകവീക്ഷണവും സഹജീവിസ്നേഹവും പ്രതിഫലേച്ഛ കൂടാതുള്ള സഭാസേവനവും അദ്ദേഹത്തെ ഒരു മാതൃകാപുരുഷനാക്കുന്നു. അത്തരക്കാർ നമ്മിൽനിന്ന് വേർപെട്ടുകൊണ്ടുമിരിക്കുന്നു.

# 16

# കൺസ്യൂമർ ആക്ടിവിസ്റ്റ്

## എൻ. ജി. വേണു

ജീവിതയാത്രയിൽ ഞാൻ കണ്ടുമുട്ടിയ നൈർമ്മല്യ ഹൃദയത്തിന്റെ ഉടമയാണ് അഡ്വ. അലക്സ് ജോർജ് അവർകൾ.

എന്റെ അച്ഛനാണോ എന്ന് ചോദിച്ചാൽ അച്ഛനല്ല. എന്നാൽ എനിക്ക് അദ്ദേഹം സ്നേഹസമ്പന്നനായ അച്ഛനെപ്പോലെയായിരുന്നു. എന്റെ ജീവിതത്തിലെ പല മുഹൂർത്തങ്ങളെയും അദ്ദേഹം നൈർമ്മല്യമുള്ളതാക്കി രൂപാന്തരപ്പെടുത്തി. എന്റെ ജീവിതസ്വപ്നങ്ങൾ തളിർക്കാൻ എന്റെ ഒപ്പം അദ്ദേഹം ഉണ്ടായിരുന്നു. എനിക്കു ചട്ടവും നിയമവും പറഞ്ഞുതന്നു. എന്നെ തൊഴിൽ പരിശീലിപ്പിച്ചു. കാര്യങ്ങൾ പറഞ്ഞുതന്നു. ഒരു വക്കീൽ ക്ലർക്കെന്ന ജോലി എനിക്കൊരു അനുഭവമാക്കിത്തന്നു. കാര്യശേഷിയിൽ എന്നെയും എന്റെ കുടുംബത്തെയും ജീവിതത്തിന്റെ പല മേഖലകളിലും താങ്ങിഉയർത്തിയ അതുല്യ വ്യക്തിത്വമാണ് അദ്ദേഹം.

ജീവിതത്തിൽ വേറെ മോഹവുമായി ജീവിച്ചു വരവെ 1989-ൽ എന്റെ ബന്ധുവായ മധു മേച്ചേരിയിൽ എന്നെ അലക്സ് & സേവ്യർ വക്കീൽ ഓഫീസിൽ ഒരു വക്കീൽ ക്ലർക്കിനെ ആവശ്യമുണ്ടെന്ന വിവരത്തിന്റെ അടിസ്ഥാനത്തിൽ അവിടെ എത്തിച്ചു. ഹാജരായ സമയം സീനിയർ വക്കീൽ ക്ലർക്കായ പരമേശ്വരൻ ചേട്ടന് ദക്ഷിണ നൽകിയശേഷം വക്കീൽ ക്ലർക്ക് ആയി ജോലിയിൽ പ്രവേശിച്ചു. അന്ന് ആ ഓഫീസിൽ ജൂനിയർ ആയിട്ട് ടോമി ജോസഫ് എന്ന വക്കീൽ മാത്രമേ ഉണ്ടായിരുന്നുള്ളു. അന്നത്തെ കാലത്ത് അലക്സ് സാർ താമസിച്ചിരുന്നത് കഞ്ഞിക്കുഴിയിലെ ഒരു വാടകവീട്ടിൽ ആയിരുന്നു. അവിടെ ഒരു നിത്യ സന്ദർശകനായിരുന്നു ഞാൻ. സാറിന്റെ കുടുംബം എന്നോടു കാണിച്ച കരുതലും സ്നേഹവും മറക്കാൻ കഴിയില്ല.

അലക്സ് സാറിന് മൂന്ന് പുത്രിമാർ ആണ്. അവർ പഠിച്ചിരുന്നത് കഞ്ഞിക്കുഴിയിലെ മൗണ്ട് കാർമ്മൽ സ്കൂളിൽ ആയിരുന്നു. ഇവർ മൂന്ന് കുട്ടികളേയും ഉച്ചകഴിഞ്ഞ് അലക്സ് സാർ ഏർപ്പെടുത്തുന്ന ഓട്ടോറിക്ഷയിൽ

വീട്ടിൽ എത്തിക്കുന്ന ചുമതല എന്നെയാണ് ഏൽപ്പിച്ചിരുന്നത്. അന്ന് അലക്സ് സാറിന്റെ ഭാര്യ മായ ടീച്ചർ പാമ്പാടി കെ.ജി. കോളജിൽ ആയിരുന്നു സേവനമനുഷ്ഠിച്ചിരുന്നത്. അന്ന് അലക്സ് സാറിന് എസ്ഡി ബൈക്ക് ഉണ്ടായിരുന്നു. അതിൽ കയറി ഓഫീസിൽ വരുന്ന ചിത്രം എന്റെ മനസ്സിലുണ്ട്. ഞാൻ ഓഫീസിൽ വരുന്ന സമയത്ത് അലക്സ് സാറിന്റെയായി 17 ഫയലുകൾ മാത്രമേ ഓഫീസിൽ ഉണ്ടായിരുന്നുള്ളു. പിന്നീട് അദ്ദേഹത്തിന്റെ സ്വയപ്രയത്നത്തിൽ അദ്ദേഹം തന്നെ സ്വരുക്കൂട്ടിയ അനേകം സിവിൽ, ക്രിമിനൽ കേസുകൾ വരികയും കൺസ്യൂമർ കോടതിയുടെ നിയമാനുസൃതമായ ഗവേണിംഗ് ബോർഡിലെ 4 അംഗങ്ങളിൽ ഒരാളായി അദ്ദേഹം മാറുകയും ചെയ്തു. കൺസ്യൂമർ ആക്ടിവിസം എന്ന നിയമബോധനത്തിന്റെ മൂല്യങ്ങളിൽ പല നിയമ സാധ്യതകളും എഴുതി ചേർക്കപ്പെട്ട വ്യക്തിത്വത്തിന്റെ ഉടമയാണ് അദ്ദേഹം. തന്നെ സമീപിക്കുന്നവർക്ക് നിയമബോധത്തിന്റേയും നീതിബോധത്തിന്റേയും അറിവുകൾ പകർന്നു നൽകുവാൻ അലക്സ് സാർ അക്ഷീണം പ്രയത്നിച്ചിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങൾ ഇന്ന് ലോകത്തിന്റെ പലയിടങ്ങളിലും വ്യാപിച്ചു കിടക്കുന്നു. ആ വൃക്ഷത്തിന്റെ തണലിൽ നിൽക്കാനായതിൽ അഭിമാനിക്കുന്നു. ആ ഓർമ്മകൾക്കു മുമ്പിൽ പ്രണമിക്കുന്നു.

# 17

# An Epilogue in Memory of dear friend Alex George

## Justice M R Hariharan Nair

Through Jacques, Shakespeare said in AS YOU LIKE IT. “All the world is a stage, and all the men and women merely players. They have their exits and entrances, And one man in his time plays many parts.”

Yes, in our short life, we meet many such players. They make their entrance and after a short while simply exit from our mind. But some chosen men do not exit at all from our minds. They dwell in our minds leaving indelible memories of theirs throughout our lifetime.

My meet with Adv. Alex George was one such encounter. It all started in 1995 when I took over as District and Sessions Judge at Kottayam. The Bar of Kottayam is famous for its qualities. Qualities of a Bar, in turn, are the sum total of the quality of its members. Strength of the Bar is their synergy. Basic qualities of social life, knowledge of law, commitment to the profession, outlook towards the society, honesty in dealings with their clients and above all commitment to the institution of judiciary by not misleading the court of their practice at any cost, are all the basic indicators of a good Advocate. At Kottayam I found that majority of the Advocates belong to this elite class. And among them of course, is the shining star-Mr. Alex George.

Alex was a busy civil lawyer and presented cases efficiently and honestly. But that by itself, does not make him great. Nor does it enable creation of any personal bond. Judicial tradition demands that the Judges keep aloof from members of the Bar so that fake stories and baseless allegations would not be cooked up alleging partiality and favouritism on

the part of the judge who should actually be like caesar's wife. But then, official needs themselves sometimes create occasions for close interaction between Judges and the Bar. In the case of Mr. Alex George, it came in the form of a circular from the High Court requiring that Adalaths of the District Legal Services Authrority should be organized in every district with active participation of judicial officers and Advocates and also that there should be legal literacy camps arranged at every Panchayath/Municipality in the District. District Judge, as Chairman of the District level Legal services authority was to organize these camps and adalaths. And of course, the Bar is an integral part of such events and their co operation is indispensable for success of the events.

Talks by expert Advocates on different branches of law will be an essential part of such legal literacy camps. Subjects will be legal topics which citizens would be forced to encounter in their day to day life. Consumer Protection laws, Motor accident claims, Family laws, complaints to Police and follow up action thereon etc. will be taught there. I, as District Judge, was one who meticulously followed the instructions from the High Court and therefore decided that there should be full day literacy camps arranged at different parts of Kottayam every month. To save time, I connected them with the routine annual inspections of subordinate courts which I had to perform in the official course of business. My scheme was this. After inspection of court in the forenoon, there would be a preparatory conference arranged in the afternoon with Panchayath representatives and prospective sponsors where the date of the literacy camp of that station to be held in the coming month (normally on second Saturdays) would be fixed and subjects for lecture finalized.

One of the important aspects for success of these camps is finding of meritorious faculty. Teaching is an art and vast knowledge of the subject is not the key. An effective class will be one that the audience would earnestly listen to and for that the presentation of the subject should be in simple language and in an attractive and appealing manner. My search for such faculty brought Sri. Alex George to the limelight. I noticed that he was competent to speak on diverse subjects and that his classes were much liked by the participants. Naturally, he became a regular teacher in all the literacy camps arranged in different parts of the district. We became friends very soon; but I took special care to

